

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 17 THE ONLINE OFFICIAL NEWS BULLETTIN 2020 May 23

SEASON OF RESURRECTION | ഉയിർപ്പുകാലം | ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 24 ♪6 (Sunday before Pentecost) | 25 ♪2 | 26 ♪6 6th Memory of Mar Baselius Marthoma Didymos I (Pathanapuram Dayara) | 27 ♪2 | 28 ♪6 | 29 ♪2 | 30 ♪6 |

AWAITING HOLY SPIRIT




പരുമല സെമിനാരിയിൽ സ്വർഗ്ഗാരോഹണപ്പെരുന്നാൾ ശുശ്രൂഷയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയന് കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു.



കൊരട്ടി സീയോൻ സെമിനാരിയിൽ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാളിനു ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു. പിതാക്കന്മാരുടെ കബറിങ്കൽ ധൂപാർപ്പണവും നടത്തി.

## മുളന്തുരുത്തി, മുടവൂർ പള്ളികൾക്ക് പോലീസ് സംരക്ഷണം

കൊച്ചി: മുളന്തുരുത്തി മാർത്തോമൻ പള്ളിയിലും മുടവൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പോലീസ് സംരക്ഷണം അനുവദിച്ച് കേരള ഹൈക്കോടതി ഉത്തരവായി.




കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന പെരുവയിലെ പ്രശാന്തം പാലിയേറ്റീവ് കെയർ സെന്റർ കോവിഡ്-19 പ്രതിരോധ പ്രവർത്തങ്ങളുടെ ഭാഗമായി ക്വാറന്റൈനിലുള്ള വ്യക്തികളെ താമസിപ്പിക്കുവാനായി ഡോ. മാത്യൂസ് മാർ സേവേറിയോസ് സർക്കാരിന് വിട്ടു നൽകി.



ബോംബെ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പാമ്പാടി മാർ കുര്യാക്കോസ് ദയറായിൽ വി. കുർബാന അർപ്പിച്ചു.



ലഫ്കിൻ സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിൽ സ്വർഗ്ഗാരോഹണപ്പെരുന്നാൾ ശുശ്രൂഷയ്ക്ക് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യകാർമികത്വം വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



ആരാധനാ കലണ്ടർ



## "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു ചെയ്‌വാൻ തന്ന പ്രവൃത്തി തികച്ചിരിക്കുന്നു"

(വി. യോഹ. 17.4)

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. വചനിപ്പു പെരുന്നാളിൽ ആരംഭിക്കുന്ന മനുഷ്യാവതാര വ്യാപാരം മഹത്വകരമായി പൂർത്തിയാക്കി തന്റെ പിതാവിന്റെ മഹത്വപൂർണ്ണതയിലേയ്ക്ക് കരേറുന്ന കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണ പെരുന്നാളിൽ സംബന്ധിക്കുവാൻ അവന്റെ കൃപ ഒരിക്കൽ കൂടെ നമ്മെ അനുഗ്രഹിച്ചതിനെ ഓർത്ത് അവനെ സ്തുതിക്കാം.

"ഇപ്പോഴോ ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു" (യോഹ. 16.5) എന്നും "ഞാൻ പോകുന്നത് നല്ലത്; ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തുമെന്നും" (യോഹ. 16.7-8) സത്യത്തിന്റെ ആത്മാവ് നിങ്ങളെ സകല സത്യത്തിലും വഴി നടത്തും (യോഹ. 16.13) എന്നും കർത്താവ് പഠിപ്പിക്കുന്ന ഭാഗങ്ങളാണ് സ്വർഗ്ഗാരോഹണ പെരുന്നാൾ മുതൽ പെന്തുക്കുസ്തി പെരുന്നാൾ വരെയുള്ള ദിവസങ്ങളിൽ പ. സഭ ധ്യാനിക്കുന്നത്.

'കുറഞ്ഞോന്നു കഴിഞ്ഞിട്ട് നിങ്ങൾ എന്നെ കാണുകയില്ല' എന്ന് തന്റെ സ്വർഗ്ഗാരോഹണത്തെക്കുറിച്ചും 'വീണ്ടും കുറഞ്ഞോന്നു കഴിഞ്ഞ് നിങ്ങൾ എന്നെ കാണുമെന്ന്' തന്റെ മഹത്വകരമായ രണ്ടാമത്തെ വരവിനെ കുറിച്ചും കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കുന്നതും ശ്രദ്ധേയമാണ്.

"ഞാൻ പിതാവിൽ നിന്നും പുറപ്പെട്ട് ലോകത്തിൽ വന്നിരിക്കുന്നുവെന്നും; പിന്നെയും ലോകത്തെ വിട്ടു പിതാവിന്റെ അടുക്കൽ പോകുമെന്നും" (യോഹ. 16.28) കർത്താവ് സ്പഷ്ടമായി പറയുന്നു. 'നിങ്ങൾക്ക് എന്നിൽ സമാധാനം ഉണ്ടാകേണ്ടതിന് ഇത് നിങ്ങളോടു സംസാരിച്ചിരിക്കുന്നുവെന്നും ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ട്; എന്നാൽ ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നതിനാൽ നിങ്ങൾ എന്നിൽ ധൈര്യപ്പെടുവിൻ' (യോഹ. 16.33) എന്നും കർത്താവ് കല്പിക്കുന്നു.

വേദശാസ്ത്രലോകം ക്രിസ്തുവിന്റെ 'മഹാപുരോഹിത പ്രാർത്ഥന' എന്ന് വിളിക്കുന്ന വി. യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിലെ ആദ്യ ഭാഗവും സന്ധ്യയുടെ ഏവൻഗേലിയോനിൽ വായിക്കുന്നു. ഇത് സംസാരിച്ചിട്ട് യേശു സ്വർഗ്ഗത്തിലേയ്ക്കു നോക്കി: "പിതാവേ നാഴിക വന്നിരിക്കുന്നു; നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിന് പുത്രനെ മഹത്വപ്പെടുത്തേണമേ" എന്ന് പ്രാർത്ഥിച്ചു എന്ന് യോഹന്നാൻ സാക്ഷിക്കുന്നു. തന്റെ മനുഷ്യാവതാര കർമ്മത്തിന്റെ പൂർണ്ണതയിലേയ്ക്ക്, യെരുശലേമിലെ യാഗത്തിന് ഒരുങ്ങുന്ന സമയത്താണ് കർത്താവ് ഈ പ്രാർത്ഥന നടത്തുന്നത്. എന്നാൽ അതിന്റെ പൂർത്തീകരണം സംഭവിക്കുന്നത് മരണവും കബറടക്കവും പുനരുത്ഥാനവും കഴിഞ്ഞ് 40 ദിവസം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് അവരെ അനുഗ്രഹിച്ച് അവരുടെ മേൽ ഊതി പരിശുദ്ധാത്മാവിനെ കൊടുത്ത് (പട്ടംകൊട - യോഹന്നാൻ 20-ാം അദ്ധ്യായം) വി. കുർബ്ബാന നൽകി (യോഹ. 21, ലൂക്കോസ് 24) അവരെ ശക്തീകരിച്ച് ലോകത്തിന്റെ അറ്റത്തോളം പോകുവാൻ അവരെ അയക്കുമ്പോഴാണ്. അവിടെയാണ് "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു തന്ന പ്രവൃത്തി തികച്ചിരിക്കുന്നുവെന്നും ഇപ്പോൾ പിതാവേ, ലോകം ഉണ്ടാകും മുമ്പേ എനിക്ക് നിന്റെ അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ എന്നെ നിന്റെ അടുക്കൽ മഹത്വപ്പെടുത്തേണമേ" (യോഹ. 7.4-5) എന്ന പ്രാർത്ഥനയുടെ പൊരുൾ വ്യക്തമാകുന്നത്. എന്റേത് എല്ലാം നിന്റേതു എന്റേതും ആകുന്നു; ഞാൻ അവരിൽ മഹത്വപ്പെട്ടുമിരിക്കുന്നു. ഇനി ഞാൻ ലോകത്തിൽ ഇരിക്കു



ന്നില്ല; ഇവരോ ലോകത്തിൽ ഇരിക്കുന്നു; ഞാൻ നിന്റെ അടുക്കൽ വരുന്നു. എന്നിങ്ങനെ പ്രാർത്ഥിച്ച ശേഷമാണ് "പരിശുദ്ധ പിതാവേ, അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിന് നീ എനിക്കു തന്നിരിക്കുന്ന നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളേണമേ" (17.11) എന്ന കാതലായ അപേക്ഷ പിതാവിങ്കൽ സമർപ്പിക്കുന്നത്.

ഈ പ്രാർത്ഥനയുടെ തുടർച്ചയാണ് പ്രഭാതത്തിലെ ഏവൻഗേലിയോൻ ഭാഗവും (യോഹ. 17.13-26). വചനത്താൽ അവരെ സന്തോഷിപ്പിക്കണമേ എന്നും ദുഷ്ടന്റെ കൈകളിൽ നിന്നും അവരെ കാത്തുകൊള്ളണമേ എന്നും സത്യത്താൽ അവരെ വിശുദ്ധീകരിക്കണമേ എന്നും മാത്രമല്ല, അവരുടെ വചനത്താൽ (സുവിശേഷ പ്രവൃത്തിയാൽ) എന്നിൽ വിശ്വസിപ്പാനിരിക്കുന്നവർക്കു വേണ്ടിയും കർത്താവ് അപേക്ഷിക്കുകയും "നീ എന്നെ അയച്ചിരിക്കുന്നുവെന്ന് ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു, പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നേ. നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു" (17.21-22) എന്ന പ്രാർത്ഥന കർത്താവ് ആവർത്തിക്കുകയും അടുത്ത വാക്യങ്ങളിൽ കൂടുതൽ വിശദീകരിക്കുകയും ചെയ്യുന്നു. "നീ എന്നെ അയച്ചിരിക്കുന്നുവെന്നും നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരെയും സ്നേഹിക്കുന്നുവെന്നും ലോകം അറിവാൻ, നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു ഞാൻ അവരിലും നീ എന്നിലുമായി അവർ ഐക്യത്തിൽ തികഞ്ഞവരായിരിക്കണമെന്നും, ഞാൻ ഇരിക്കുന്നിടത്ത് അവരും എന്നോടുകൂടെ ഇരിക്കണമെന്ന് ഞാൻ ഇച്ഛിക്കുന്നുവെന്നും ഞാൻ അവരിൽ ആകുന്നതിലൂടെ നിന്റെ സ്നേഹം അവരിൽ ആകുവാൻ ഞാൻ നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയിരിക്കുന്നുവെന്നും ഇനിയും വെളിപ്പെടുത്തുമെന്നും" (23-26) പറഞ്ഞുകൊണ്ടാണ് തന്റെ പ്രാർത്ഥന അവസാനിപ്പിക്കുന്നത്.

പ. സഭാപിതാക്കന്മാർ ഏറെ വ്യാഖ്യാനിക്കുകയും എത്ര വ്യാഖ്യാനിച്ചിട്ടും മതി വരാതെയും തൃപ്തി വരാതെയും തീർന്നുപോകാതെയും ഇരിക്കുന്ന ഒരു ഭാഗമാണ് ഇത് എന്ന് പറയേണ്ടതില്ലല്ലോ. വി. കാത്തിരിപ്പു നാളുകളിൽ പ്രാർത്ഥനാപൂർവ്വം ധ്യാനത്തിൽ നാം കഴിയുന്നുവെങ്കിൽ പരിശുദ്ധാത്മാവ് ഈ പ്രാർത്ഥനയുടെ ആഴമായ അർത്ഥതലങ്ങൾ നമുക്കും വെളിപ്പെടുത്തി തരും എന്ന് പ്രത്യാശിക്കാം.

പരിശുദ്ധാത്മാവിൽ നവീകരിക്കപ്പെടുവാനുള്ള ആഹ്വാനവും ഒരുക്കവും വിളിയുമാണ് പഴയനിയമ വായനകളിലും ലേഖന ഭാഗങ്ങളിലും കാണുന്നത്. ആദ്യ വായനയിൽ (യോശുവാ 1.5-9) ഞാൻ നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കുകയുമില്ല; ഒരു മനുഷ്യനും നിന്റെ നേരെ നില്ക്കുകയുമില്ല എന്നും നീ പോകുന്നിടത്തൊക്കെയും ഞാൻ നിന്നോടു കൂടെ ഉള്ളതുകൊണ്ട് ഉറപ്പും ധൈര്യവും ഉള്ളവനായിരിക്ക; ഭയപ്പെടരുത്, ഭ്രമിക്കുകയും അരുത് എന്ന് യഹോവയായ ദൈവം യോശുവായെ ശക്തിപ്പെടുത്തുന്നു. യഹോവയുടെ പ്രവാചകനായ ഏലിയാവിനോടൊപ്പവും (1 രാജാ. 17.17-22) യെശയ്യാവിനോടൊപ്പവും (യെശയ്യാവ് 48.23-28) നിന്ന് അവരെ ശക്തീകരിച്ച യഹോവയുടെ കരങ്ങൾ കുറുകിപ്പോയിട്ടില്ല എന്ന ശക്തമായ സന്ദേശമാണ് ലഭിക്കുന്നത്.

അഗ്രിപ്പാ രാജസന്നിധിയിൽ വിസ്തരിക്കപ്പെടുന്ന പ. പൗലോസ് ശ്ലീഹായുടെ വാക്കുകളാണ് പൊതു ലേഖനമായി വായിക്കുന്നത് (അപ്പോ. പ്ര. 26.19-25). പ. പൗലോസ് അപ്പോസ്തോലന്റെ പ്രസംഗം കേട്ട രാജാവ് "പൗലോസേ നിനക്കു ഭ്രാന്തുണ്ട്" എന്ന നിഗമനത്തിൽ എത്തുമ്പോൾ, "അല്ല ഞാൻ സത്യവും സുബോധവുമത്രെ സംസാരിക്കുന്നത്" എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. പരിശുദ്ധാത്മാവിൽ അദ്ദേഹത്തിനുണ്ടായ ദർശനം അഥവാ വെളിപ്പാട് അധികാരികൾക്ക് ഭ്രാന്തായി തോന്നാം. എന്നാൽ അതാണ് ക്രിസ്തുവിൽ ഉണ്ടാകുന്ന ആത്മീയ അനുഭവം എന്ന് പൗലോസ് ഉദ്ബോധിപ്പിക്കുന്നു.

ഫിലിപ്പിയരോടുള്ള തന്റെ പ്രബോധനത്തിലും (രണ്ടാം വായന 2.1-11) ശ്ലീഹാ ഇത് കൂടുതൽ വ്യക്തമായി പറയുന്നു. ക്രിസ്തുവിൽ നിറഞ്ഞു നിന്ന് ഏക മനസ്സുള്ളവരായി ഏക സ്നേഹം പൂണ്ടു ഐക്യമത്യപ്പെട്ടു ഏകഭാവമുള്ളവരായി തീരുന്നതിലൂടെ ക്രിസ്തുഭാവത്തിൽ എപ്പോഴും വസിക്കുവാൻ അദ്ദേഹം പ. സഭയെ പ്രബോധിപ്പിക്കുന്നു.

മനുഷ്യാവതാര രഹസ്യത്തിന്റെ മറ്റൊരു വ്യാഖ്യാനം പ. പൗലോസ് ശ്ലീഹാ നൽകുന്നത് ശ്രദ്ധേയമാണ്. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കണമെന്ന് വിചാരിക്കാതെ ദാസരൂപം എടുത്ത് മനുഷ്യ സാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ, അനുസരണമുള്ളവനായി തീർന്നു. അതുകൊണ്ട് ദൈവം അവനെ ഏറ്റവും ഉയർത്തി സകല നാമത്തിനും മേലായ നാമം നൽകി; അങ്ങനെ യേശുവിന്റെ നാമത്തിൽ സ്വർഗ്ഗലോകരുടെയും ഭൂലോകരുടെയും അധോലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങുകയും എല്ലാ നാവും "യേശുക്രിസ്തു കർത്താവ്" എന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും ചെയ്യേണ്ടി വരും എന്ന് സാക്ഷിക്കുന്നു. വി. വചനിപ്പ് മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള കർത്താവിന്റെ മനുഷ്യാവതാര വ്യാപാരത്തെ എത്ര മനോഹരമായാണ് അദ്ദേഹം വരച്ചു കാണിച്ചിരിക്കുന്നത്!

കാത്തിരിപ്പുനാളുകളുടെ പൊതു ചിന്താധാരയും പ്രത്യേകാൽ അതിന്റെ മദ്ധ്യേ വരുന്ന ഞായറാഴ്ചയുടെ പ്രത്യേക ധ്യാന പദ്ധതിയും കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണപെരുന്നാളിന്റെ അർത്ഥം നമ്മിൽ ഉറപ്പിക്കുവാനും പരിശുദ്ധാത്മാവിന്റെ പുതുക്കത്തിനായി നമ്മെ ഒരുക്കുവാനും ഏറെ സഹായകമാണ്.

വ്രതനിഷ്ഠയോടും ഒരുക്കത്തോടും വിശുദ്ധിയോടും കൂടെ പ. പെന്തിക്കുസ്തി പെരുന്നാളിലേയ്ക്ക് ഒരുങ്ങുവാൻ - ആത്മാവിന്റെ പുതുക്കത്തിനായി കാത്തിരിക്കുവാൻ - ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ. 



**മലങ്കര സഭയുടെ നിരണം ഭദ്രാസനത്തിന്റെ ചുമതലയിൽ പ്രവർത്തിക്കുന്ന സഹായി ചാരിറ്റബിൾ സൊസൈറ്റിയുടെ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്കുള്ള സംഭാവനായ 50000 രൂപയുടെ ചെക്ക് അഭി.ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ശ്രീ.മാത്യു ടി തോമസ് എം എൽ എക്ക് കൈമാറി.**



**ഹൂസ്റ്റൺ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളിയിൽ വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ കൊടിയേറ്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മിർവഹിക്കുന്നു.**

# മൗനവും സഹനവും വ്രതശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവ്

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മൗനത്തിന്റെ വിശുദ്ധി പകർന്ന താപസ തേജസാണ് 'പരിശുദ്ധ വലിയ ബാവ.' വ്രതവിശുദ്ധിയും മനനത്തിന്റെ തപഃശ്ചര്യയും ആ ജീവിതത്തെ ഉജ്ജ്വലമാക്കി. നിരന്തരമായ പ്രാർത്ഥനയും ഉപവാസവും ആരാധനയും വഴി നേടിയ ആത്മീയ ശിക്ഷണം ജീവിതത്തെ വെളിച്ചത്തിന്റെ തീർത്ഥാടനമാക്കി.

ബാല്യത്തിൽ തന്നെ ദാരിദ്ര്യവും ഉപവാസവും മൗനവും സ്വീകരിച്ച് സന്യാസത്തിന്റെ അകവും പുറവും വിശുദ്ധിയിൽ മുദ്രിതമാക്കി. പത്തനാപുരം താബോർ മലയിലെ വ്രതനിഷ്ഠ നിറഞ്ഞ ജീവിതചര്യ ഇടയ പരിപാലനത്തിന്റെ എല്ലാ തലങ്ങളിലും കാത്തുസൂക്ഷിച്ചു.

മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായി 84-ാം വയസ്സിൽ അവരോധിതനായി. സുധീരമായ അഞ്ചുവർഷത്തെ ഭരണകാലം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആത്മീയ നവോത്ഥാനത്തിന്റെ വെളിച്ചം പകർന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നാലു തവണ വിളിച്ചുകൂട്ടി. പരുമല സെമിനാരിയിൽ 2006 സെപ്റ്റം. 21 നും ഒക്ടോബർ 12-നുമായി നത്തിയ മലങ്കര അസോസിയേഷന്റെ രണ്ട് തുടർയോഗങ്ങളിൽ അദ്ധ്യക്ഷത വഹിച്ചു. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ പിൻഗാമിയായി തെരഞ്ഞെടുത്തു.

2007 മാർച്ച് 21-ന് പരുമലയിൽ മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ച് വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നിവരുടെയും മാനേജിംഗ് കമ്മിറ്റിയുടെയും തെരഞ്ഞെടുപ്പ് നടത്തി. 2008 സെപ്റ്റം. 11-ന് പാമ്പാക്കുടയിലും 2010 ഫെബ്രു. 17-ന് ശാസ്താംകോട്ടയിലും നടന്ന മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ചു. ഏഴു വീതം 14 മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുത്തു. 2009 ഫെബ്രു 19-ന് പുതുപ്പള്ളിയിലും 2010 മെയ് 12-ന് കോട്ടയം ഏലിയാ കത്തീഡ്രലിലുമായി യഥാക്രമം അവരെ വാഴിച്ചു.

മലങ്കരസഭയിലെ ചില ഭദ്രാസനങ്ങൾ പുനർ നിർണ്ണയിച്ച് അഹമ്മദാബാദ്, ബാംഗ്ലൂർ, ബ്രഹ്മവാർ, അടൂർ-കടമ്പനാട്, കൊട്ടാരക്കര-പുനലൂർ, നിലയ്ക്കൽ എന്നീ ഭദ്രാസനങ്ങൾ രൂപീകരിച്ചു.

ലോകത്തെ വിവിധ ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിനും സാഹോദര്യബന്ധം അരക്കിട്ടുറപ്പിക്കുന്നതിനും ദിദിമോസ് പ്രഥമന്റെ ഭരണകാലത്ത് അവസരങ്ങളുണ്ടായി. ദിദിമോസ് ബാവായുടെ ക്ഷണം സ്വീകരിച്ചുകൊണ്ട് റഷ്യൻ ഓർത്തഡോക്സ് സഭയുടെ കിറിൾ മെത്രാപ്പോലീത്താ (2006), അർമ്മീനിയൻ സുപ്രീംകാതോലിക്കാ കരേക്കിൻ രണ്ടാമൻ (2008), എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസ് (2008), സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമൻ (2010) എന്നിവർ മലങ്കര സന്ദർശിച്ചു. സഭകളുടെ ലോക കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. സാം കോബിയാ (2007) ദേവലോകത്ത് എത്തി പ. ദിദിമോസ് പ്രഥമനെ സന്ദർശിച്ചു.

ആഫ്രിക്കൻ രാജ്യമായ ലെസോത്തോയിലെ ഉപ പ്രധാനമന്ത്രി ആർബാർഡ് ലിഹാഹ്‌ലയും ദേവലോകത്ത് വന്ന് പരിശുദ്ധ ബാവായെ സന്ദർശിച്ചു. കോപ്റ്റിക് സഭാതലവൻ പോപ്പ് ഷെനൗഡാ മൂന്നാമനെ കെയ്റോയിൽ വച്ചും അസീറിയൻ പാത്രിയർക്കീസ് ദിൻഹാ നാലാമനെ ഷിക്കാഗോയിൽ വച്ചും പ. ബാവാ സന്ദർശിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുമായുള്ള അഭേദ്യബന്ധത്തിന്റെയും സഹകരണത്തിന്റെയും സാഹോദര്യത്തിന്റെയും സൂചനയായി പരിശുദ്ധ ദിദിമോസ് പ്രഥമൻ അർമ്മീനിയൻ സുപ്രീംകാതോലിക്കാ കരേക്കിൻ രണ്ടാമനും സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമനും എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസിനും മലങ്കരസഭയുടെ പരമോന്നത ബഹുമതിയായ 'ഓർഡർ ഓഫ് സെന്റ് തോമസ്' നൽകി ആദരിച്ചു.



**ഓർമ്മ മെയ് 26-ന് പത്തനാപുരം മൗണ്ട് താബോർ ദയറായിൽ**

മലങ്കരസഭയുടെ നവോത്ഥാനത്തിനു നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനെ 'സഭാതേജസ്' എന്ന സ്ഥാനനാമം നൽകി ആദരിച്ചതും ദിദിമോസ് ബാവാണ്. പള്ളി ഇടവകപ്പൊതുയോഗങ്ങളിൽ വനിതകൾക്ക് അംഗത്വം നൽകിയതും പരിശുദ്ധ ദിദിമോസ് ബാവായുടെ ഭരണകാലത്താണ്. മലങ്കര അസ്സോസിയേഷനിൽ വരണാധികാരിയായി രണ്ടു തവണ ഒരു വനിതയെ നിയമിച്ചതും ദിദിമോസ് ബാവായാണ്.

മുൻഗാമിയിൽ നിന്ന് അഭിഷിക്തനായ ദിദിമോസ് പ്രഥമൻ ബാവാ പിൻഗാമിയെ വാഴിച്ചുകൊണ്ടാണ് സ്ഥാനത്യാഗം ചെയ്തത്. ഒരു സന്യാസിയുടെ നിസ്സംഗതയോടെ, ദിദിമോസ് പ്രഥമൻ ബാവാ അധികാരം വിട്ടൊഴിഞ്ഞത് സ്വന്തം ഇഷ്ടപ്രകാരമായിരുന്നു. പിൻഗാമിയെ വാഴിക്കാൻ പരുമലപ്പള്ളിയിൽ നടന്ന ശുശ്രൂഷയിൽ ദിദിമോസ് പ്രഥമൻ മുഖ്യകാർമ്മികത്വം വഹിക്കുകയും

ചെയ്തു.

മലങ്കരസഭാ ചരിത്രത്തിൽ നിരവധി റിക്കോർഡുകൾക്ക് പ. വലിയ ബാവാ അർഹത നേടി: 2005-ൽ കാതോലിക്കായാകുമ്പോൾ വയസ്സ് 84 ആണ്. ഏറ്റവും കൂടിയ പ്രായത്തിൽ കാലം ചെയ്ത കാതോലിക്കായും (92 വയസ്സ്) പ. വലിയ ബാവായാണ്. യോജിച്ച സഭയിൽ തെരഞ്ഞെടുക്കപ്പെടുകയും (1965) വാഴിക്കപ്പെടുകയും (1966) ചെയ്തവരിൽ ഏറ്റവും അവസാനം കാലം ചെയ്തതും വലിയ ബാവായാണ്. മുൻഗാമിയാൽ (പ. മാത്യൂസ് ദ്വിതീയൻ) വാഴിക്കപ്പെടുകയും (2005) പിൻഗാമിയെ (പ. പൗലോസ് ദ്വിതീയൻ) വാഴിക്കുകയും (2010) ചെയ്ത ഏക പൗരസ്ത്യ കാതോലിക്കായാണ് ഈ പുണ്യ പിതാവ്. മലങ്കര സഭയിൽ ഏറ്റവും കൂടുതൽ (14) മേല്പട്ടക്കാരെ വാഴിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യം സിദ്ധിച്ചു. ഒരുമിച്ച് 7 പേരെ വാഴിച്ചതും ആദ്യ സംഭവമാണ്. പ. മാത്യൂസ് ദ്വിതീയൻ ബാവാ, ഏബ്രഹാം മാർ ക്ലിമീസ്, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. ഔഗേൻ ബാവാ എന്നിവർ കഴിഞ്ഞാൽ മലങ്കരസഭയിൽ ഏറ്റവും കൂടുതൽ കാലം (17,442 ദിവസം/47 വർഷം 9 മാസം 2 ദിവസം) മേൽപ്പട്ടക്കാരനായിരുന്നു അദ്ദേഹം. ഏറ്റവും ഹ്രസ്വ കാലയളവിൽ (2005 - 2010) ഒരു തവണ മൂറോൻ കൂദാശയും നാല് മലങ്കര അസോസിയേഷൻ യോഗങ്ങളും (2006, 2007, 2008, 2010) വിളിച്ചുകൂട്ടിയ മലങ്കര മെത്രാപ്പോലീത്താ. തുടർച്ചയല്ലാത്ത രണ്ടു ദിവസങ്ങളിലായി (2006 സെപ്റ്റംബർ 21, ഒക്ടോബർ 12) ഒരു അസോസിയേഷൻ സമ്മേളിച്ചതും മലങ്കരസഭാ ചരിത്രത്തിലെ അപൂർവതയാണ്. പൗരസ്ത്യ ദേശത്തെ 90-ാമതും മലങ്കരയിലെ ഏഴാമത്തെ കാതോലിക്കായുമായ വലിയ ബാവാ 20-ാമത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു.

സന്യാസ ജീവിതത്തിന്റെ വിശുദ്ധി ഹൃദയത്തിൽ സ്വാംശീകരിച്ച് വാക്കിലും പ്രവൃത്തിയിലും നൈർമല്യം പകർന്ന കർമ്മയോഗിയാണ് വലിയ ബാവാ. പത്തനാപുരം താബോർ ദയറായിൽ നിന്നും മലബാറിലും തുടർന്ന് മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷപദവിയിൽ എത്തിയിട്ടും വ്രതവിശുദ്ധ ജീവിതത്തിന്റെ ലാളിത്യവും സഹനവും 'വിളിയും' 'തെരഞ്ഞെടുപ്പു'മായി പരിപാലിച്ചു. പ്രാർത്ഥനയും ഉപവാസവും നോമ്പും ആ ജീവിതക്രമത്തിന്റെ വഴിയും വെളിച്ചവുമായിരുന്നു. സഭയെ രൂപാന്തരപ്പെടുത്താൻ വിശ്വാസികൾക്ക് ഈ പുണ്യപിതാവ് ആത്മീയ ഊർജ്ജം പകർന്നു. ആത്മവിശുദ്ധിയിൽ ഇടയശുശ്രൂഷ 'ബലിയും സ്തോത്രവും സാക്ഷ്യ'വുമെന്ന് വെളിപ്പെടുത്തിയ പരിശുദ്ധ ദിദിമോസ് വലിയ ബാവാ മൗനവും സഹനവും വ്രതവിശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവാണ്. അജപാലന ശുശ്രൂഷയിൽ വെടിപ്പും വിശുദ്ധിയും പകർന്ന് വെളിച്ചമായിത്തീർന്ന പരിശുദ്ധ വലിയ ബാവാ പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതത്തിന്റെ വെടിപ്പിൻ മുദ്രയാണ്. ❑





**ഓണക്കൂർ വലിയ പള്ളിയിലെ ശിലാസ്ഥാപന പെരുന്നാളിന്റെ കൊടിയേറ്റ് വികാരി ഫാ. മഹേഷ് തങ്കച്ചൻ നിർവഹിച്ചു.**

"ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ. രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ."

**- പ. പരുമല തിരുമേനി**



**കുന്നംകുളം ഭദ്രാസനത്തിൽപ്പെട്ട അയ്യംപറമ്പ് 'പ. ബസേലിയോസ് മാർ ത്തോമാ പൗലോസ് ദ്വിതീയൻ ഭവനദാന പദ്ധതി'യിൽ ഉൾപ്പെട്ട എല്ലാ ഭവനങ്ങളിലും, പഴഞ്ഞി കത്തീഡ്രൽ ഇടവകയുടെ ആഭിമുഖ്യത്തിൽ ഭക്ഷണ കിറ്റ് വിതരണം ചെയ്തു.**

**വികാരി. ഫാ. ജോസഫ് ചെറുവത്തൂർ, സഹവികാരി ഫാ. ഗീവർഗ്ഗീസ് വർഗ്ഗീസ്, കൈസ്ഥാനി സുമേഷ് പി. വിൽസൺ എന്നിവർ നേതൃത്വം നൽകി.**

# The Pilgrimage of Etheria

# എഥേറിയയുടെ തീർത്ഥയാത്ര

തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ

**വിശുദ്ധനാടിനെ സംബന്ധിച്ചുള്ള ആദ്യത്തെ ദീർഘരേഖകളിൽ ഒന്ന് എഥേറിയയുടെ യാത്രാവിവരണമാണ്. എ.ഡി. 380–നോടടുത്താണ് അവരുടെ ജറുശലേം സന്ദർശനം എന്നാണ് പൊതുവെ കണക്കാക്കപ്പെടുന്നത്. പല പ്രശസ്ത ചരിത്രകാരന്മാരും അവസാന വാക്കായി എഥേറിയയുടെ എഴുത്തുകളെ പരാമർശിക്കാറുണ്ട്.**

## VI

## പെന്തക്കുസ്തിയുടെ പെരുന്നാൾ

### 1. പെന്തക്കുസ്തി ഞായർ

#### (a) രാവിലത്തെ ചടങ്ങുകൾ

അമ്പതാം ദിവസം, അതായത് കർത്തൃദിവസം ദൈർഘ്യമേറിയ ശുശ്രൂഷ ക്രമങ്ങൾ ഉണ്ട്. ആദ്യത്തെ കോഴികൂവലിന്റെ സമയം മുതൽ ഓരോ കാര്യങ്ങളും പതിവു രീതികൾ അനുസരിച്ച് നടക്കുന്നു. ആരാധന ചെറിയ ദേവാലയത്തിലാണ് ആരംഭം കുറിക്കുന്നത്. കർത്തൃദിവസം പതിവായി വായിക്കുന്ന സുവിശേഷഭാഗം, അതായത് കർത്താവിന്റെ പുനരുത്ഥാനം വിവരിക്കുന്ന ഭാഗം, മെത്രാൻ വായിക്കുന്നു. തുടർന്ന് ആണ്ടടക്കം ചെറിയ ദേവാലയത്തിൽ നടക്കാറുള്ള പതിവു ചടങ്ങുകൾ എല്ലാം ക്രമമായി നടക്കുന്നു. നേരം വെളുപ്പാകുമ്പോഴേക്കും എല്ലാവരും മാർട്ടീരിയത്തിലേക്ക്, അതായത് വലിയ ദേവാലയത്തിലേക്ക് നീങ്ങുന്നു. അവിടെയും സാധാരണ പതിവനുസരിച്ച് ഓരോ കാര്യങ്ങളും മുമ്പോട്ടു പോകുന്നു. ആദ്യം പുരോഹിതന്മാരും തുടർന്ന് മെത്രാനും പ്രബോധനങ്ങൾ നടത്തുന്നു. ചെയ്യേണ്ടതായി നിർണ്ണയിക്കപ്പെട്ടിട്ടുള്ള ഓരോ കാര്യങ്ങളും ക്രമമായി പൂർത്തീകരിക്കപ്പെടുന്നു. കർത്തൃദിവസം നടക്കേണ്ടതായ ബലിയർപ്പണവും (വി. കുർബാന) നടക്കുന്നു. മൂന്നാം മണിക്ക് മുമ്പായി ജനം പിരിയത്തക്കവണ്ണം കാര്യങ്ങൾ വേഗത്തിൽ പൂർണ്ണമാകുകയും ചെയ്യുന്നു.

#### (b) സീയോനിലെ ചടങ്ങുകൾ

മാർട്ടീരിയത്തിൽ നിന്ന് പിരിയുന്ന ജനം, എല്ലാവരുംതന്നെ, ഗീതാലാപനങ്ങളോടെ മെത്രാനെ സീയോനിലേക്ക് ആനയിക്കുന്നു. കൃത്യം മൂന്നാം മണിക്കുതന്നെ എല്ലാവരും സീയോനിൽ എത്തിച്ചേരുന്നു. അവിടെ എത്തുന്ന മുറയ്ക്ക് അപ്പോസ്തല പ്രവൃത്തികൾ രണ്ടാം അദ്ധ്യായം ആരംഭം മുതൽ വായിക്കുന്നു. പരിശുദ്ധാത്മാവ് അഗ്നിനാവുകളുടെ രൂപത്തിൽ അപ്പോസ്തലന്മാരുടെമേൽ ഇറങ്ങി വരുന്നതും അവർ സംസാരിക്കുന്നത് കൂടിവന്നിരിക്കുന്ന വിവിധ ഭാഷക്കാരായ ജനങ്ങൾ മുഴുവൻപേരും അവരവരുടെ സ്വന്തം ഭാഷകളിൽ മനസ്സിലാക്കുന്നതുമായ സംഭവത്തിന്റെ വിവരണമാണ് ഈ വേദഭാഗം. ചടങ്ങുകൾ പൂർണമാകുന്ന മുറയ്ക്ക് ജനം മുറപോലെ പിരിഞ്ഞു പോകുന്നു. എന്നാൽ സീയോനിൽ തന്നെ മറ്റൊരു ദേവാലയം കൂടിയുണ്ട്; നമ്മുടെ കർത്താവിന്റെ പീഡാസഹനങ്ങളെത്തുടർന്ന് ജനസമൂഹം അപ്പോസ്തലന്മാർക്കൊപ്പം കൂടിവന്നിരുന്നിടത്താണ് ഈ ദേവാലയം. നേരത്തെ വായിച്ച വേദഭാഗം തന്നെ പുരോഹിതന്മാർ ഇവിടെ വായിക്കുന്നുണ്ട്. ഇതു കൂടി കഴിയുമ്പോഴാണ് ജനം സീയോനിൽ നിന്ന് മടങ്ങുന്നത്. അപ്പോഴേക്കുമാണ് വിശുദ്ധ ബലിയർപ്പണവും പൂർത്തിയാകുന്നത്. തുടർന്ന് മുഖ്യ ശെമ്മാശൻ ഇങ്ങനെ ഒരു അറിയിപ്പ് നൽകുന്നു: "ആറാം മണിയാകുമ്പോഴേക്കും നമ്മൾ എല്ലാവരും എലിയോനയിൽ, ഇംബൊമാനിൽ എത്തിച്ചേർന്നിരിക്കണം."

#### (c) ഒലിവ് മലയിലെ ചടങ്ങുകൾ

വിശ്വാസികൾ എല്ലാവരും സ്വഭവനങ്ങളിലേക്ക് മടങ്ങി കുറച്ചു സമയത്തെ വിശ്രമത്തിനും പ്രഭാതഭക്ഷണത്തിനു ശേഷം ഒലിവ് മലയിലേയ്ക്ക് കയറുന്നു; അതായത് എലിയോനയിലേക്ക്. അങ്ങനെ എല്ലാവരുംതന്നെ എലിയോനയിൽ എത്തിക്കഴിയുമ്പോൾ നഗരത്തിൽ ക്രൈസ്തവ വിശ്വാസികൾ ആരുംതന്നെ ബാക്കിയുണ്ടാവില്ല. അങ്ങനെ ഒലിവ് മലയിലെ എലിയോനയിൽ എത്തുന്ന ജനസമൂഹം കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത ഇംബൊമാനിലാണ് ആദ്യം



ഒത്തുകൂടുന്നത്. അവിടെ മെത്രാനും പുരോഹിതന്മാരും വിശ്വാസികളും തങ്ങളുടെ സ്ഥാനങ്ങളിൽ ആസനസ്ഥരാകുന്നു. ഗീതാലാപനങ്ങൾ, വേദഭാഗ വായനകൾ, പ്രാർത്ഥനകൾ ഇവ സന്ദർഭത്തിന് അനുയോജ്യമാം വണ്ണം അവിടെ നടക്കുന്നു. കർത്താവിന്റെ സ്വർഗ്ഗാരോഹണ സംഭവം വിവരിക്കുന്ന സുവിശേഷ ഭാഗങ്ങളും അപ്പോസ്തല പ്രവൃത്തികൾ 1.9 മുതലുള്ള ഭാഗങ്ങളും ഈ സമയത്ത് പാരായണം ചെയ്യുന്നു. ഇതിനുശേഷം മെത്രാൻ ആദ്യം വിശ്വാസ പഠിതാക്കളെയും തുടർന്ന് വിശ്വാസികളെയും അനുഗ്രഹിക്കുന്നു. ഇത്രയും കഴിയുമ്പോൾ ഒമ്പതാം മണി സമയം ആയിട്ടുണ്ടാകും. എല്ലാവരും ചേർന്ന് ഗീതാലാപനങ്ങളോടെ എലിയോനയിലെ ദേവാലയത്തിലേക്ക് എത്തിച്ചേരുന്നു. തന്റെ ശിഷ്യന്മാരുമൊത്ത് അവരെ പഠിപ്പിക്കാൻ കർത്താവ് ഇരുന്നിരുന്ന ഗുഹ ഇവിടെയാണ്. എല്ലാവരും ഇവിടെ എത്തുമ്പോഴേക്കും പത്താം മണിയാകുന്നു. ഇവിടെ പ്രാർത്ഥനകൾ നടത്തിയ ശേഷം പതിവുപോലെ മെത്രാൻ ആദ്യം വിശ്വാസപഠിതാക്കളെയും തുടർന്ന് വിശ്വാസികളെയും അനുഗ്രഹിക്കുന്നു.

#### (d) രാത്രിയിലെ പ്രദക്ഷിണം

എല്ലാവരും ഒലിവ് മലയിൽ നിന്ന് താഴേക്ക് ഇറങ്ങി ഗീതങ്ങൾ ആലപിച്ചുകൊണ്ട് മെത്രാന്റെയൊപ്പം വളരെ സാവധാനത്തിൽ മാർട്ടീരിയത്തിലേക്ക് നീങ്ങുന്നു. നഗരവാതിൽക്കൽ അവർ എത്തുമ്പോഴേക്കും രാത്രി ആയിട്ടുണ്ടാകും. ഇരുന്നൂറിൽപ്പരം മെഴുകുതിരികൾ കത്തിച്ചാണ് ആവശ്യത്തിന് പ്രകാശം ലഭ്യമാക്കുന്നത്. നഗര കവാടം മുതൽ വലിയ ദേവാലയം വരെ കുറച്ചധികം ദൂരം ഉള്ളതിനാൽ രാത്രിയുടെ രണ്ടാം മണിക്കൂറോടു കൂടിയേ എല്ലാവരും എത്തിച്ചേരുകയുള്ളൂ. കാൽനടയായുള്ള ഈ യാത്ര ദൈർഘ്യമേറിയതു കൂടി ആയതിനാൽ വളരെ സാവകാശമായിരിക്കും. യാത്രാക്ഷീണം പലർക്കും ഉണ്ടാകാം. മാർട്ടീരിയത്തിന്റെ കവാടം തുറക്കുന്നതോടെ ജനസമൂഹം ഗീതങ്ങൾ ആലപിച്ചുകൊണ്ട് അകത്തേക്ക് പ്രവേശിക്കുന്നു. ഒപ്പം മെത്രാനും ഉണ്ട്. ദേവാലയത്തിൽ കടന്നു കഴിയുമ്പോൾ ഗീതാലാപനം തുടരുന്നു; ഒപ്പം പ്രാർത്ഥനകളും നടക്കുന്നു. മെത്രാൻ വിശ്വാസപഠിതാക്കളെയും വിശ്വാസികളെയും അനുഗ്രഹിക്കുന്നു. ഇതിനുശേഷം ഗീതാലാപനത്തോടു കൂടിത്തന്നെ ജനം ചെറിയ ദേവാലയത്തിലേക്ക് കടക്കുന്നു. ഇവിടെയും ഗീതാലാപനങ്ങളും

പ്രാർത്ഥനകളും ഉണ്ടായിരിക്കും. മെത്രാൻ വിശ്വാസപഠിതാക്കളെയും വിശ്വാസികളെയും അനുഗ്രഹിക്കുന്നു. ഇതേ ചടങ്ങുകൾ തന്നെ കുരിശിനു സമീപത്തും ഉണ്ടായിരിക്കും. ഇവ പൂർത്തിയാകുന്ന മുറയ്ക്ക് ഗീതങ്ങൾ ആലപിച്ചുകൊണ്ട് വിശ്വാസികളുടെ സമൂഹം മെത്രാനെ സീയോനിലേക്ക് ആനയിക്കുന്നു. അവിടെ വേദഭാഗ വായനകളും സങ്കീർത്തനാലാപനങ്ങളും പ്രാർത്ഥനകളും നടത്തിയ ശേഷം മെത്രാൻ വിശ്വാസപഠിതാക്കളെയും വിശ്വാസികളെയും അനുഗ്രഹിക്കുന്നു. ഇതോടെ ചടങ്ങുകൾക്ക് പര്യവസാനം ആകുന്നു. ജനം മെത്രാന്റെ കൈകൾ മുത്തിയശേഷം സ്വഭവനങ്ങളിലേക്ക് മടങ്ങുന്നു. അപ്പോൾ നേരം അർദ്ധരാത്രി ആയിട്ടുണ്ടാകും.

ഈ ദിവസം വളരെയധികം ക്ഷീണം ഉളവാക്കുന്ന ഒന്നാണ്. കോഴി കൂകുമ്പോൾ ചെറിയ ദേവാലയത്തിൽ എത്തിയശേഷം ഇടതടവില്ലാതെ ദിവസം മുഴുവൻ ആരാധനയും പെരുന്നാൾ ചടങ്ങുകളും ആണ്. സീയോനിലെ ചടങ്ങുകൾ പൂർണമാകുമ്പോഴേക്കും അർദ്ധരാത്രി ആകുകയും ചെയ്യുന്നു. തികച്ചും ക്ഷീണിതരായിട്ടാണ് ജനം സ്വഭവനങ്ങളിലേക്ക് മടങ്ങുന്നത്.

### 2. സാധാരണ ശുശ്രൂഷകൾ ആരംഭിക്കുന്നു

പെന്തക്കുസ്തി പെരുന്നാൾ കഴിയുന്ന മുറയ്ക്ക്, ആണ്ടടക്കം, കൽപ്പിക്കപ്പെട്ടിട്ടുള്ള നോമ്പുകളും ഉപവാസങ്ങളും ശാബത് ദിവസവും കർത്തൃദിനവും ഒഴികെ അനുഷ്ഠിക്കുവാൻ വിശ്വാസികൾ കടപ്പെട്ടവരാണ്. ഇനിയുള്ള ദിവസങ്ങളിൽ, ആരാധനാ സംബന്ധിയായ ക്രമങ്ങൾ എല്ലാം സാധാരണ പതിവനുസരിച്ച് തന്നെ ആയിരിക്കും. ആദ്യത്തെ കോഴികൂവൽ മുതൽ ചെറിയ ദേവാലയത്തിലെ ചടങ്ങുകൾക്ക് തുടക്കമാകും. കർത്തൃദിനത്തിൽ ആദ്യത്തെ കോഴി കൂകുന്ന നേരം ചെറിയ ദേവാലയത്തിൽ മെത്രാൻ പതിവിൻപ്രകാരം കർത്താവിന്റെ പുനരുത്ഥാനവുമായി ബന്ധപ്പെട്ട വേദഭാഗം വായിക്കുന്നു. പ്രകാശം പുലരുന്നതുവരെ ഗീതാലാപനവും ദേവാലയത്തിൽ നടക്കുന്നു. കർത്തൃദിനം അല്ലായെങ്കിൽ ഈ സമയത്ത് ചെറിയ ദേവാലയത്തിൽ ഗീതാലാപനങ്ങൾ മാത്രമാണ് ഉണ്ടാകുക. കഴിവുള്ള വിശ്വാസികൾ എല്ലാവരുംതന്നെ ഈ ആരാധനയിൽ ഭാഗഭാക്കാകുക തന്നെ ചെയ്യും. പുരോഹിതന്മാർ പ്രതിദിനം മാറിമാറി ശുശ്രൂഷകളുടെ ചുമതല വഹിക്കുന്നു. ആദ്യത്തെ കോഴി കൂവുന്ന നേരംതന്നെ പുരോഹിതർ എത്തിയിട്ടുണ്ടാകും. ഏതാണ്ട് നേരം വെളുപ്പാകുമ്പോഴാണ് മെത്രാൻ എത്തുന്നത്. പ്രഭാതത്തിൽ ജനം പിരിഞ്ഞുപോകുമ്പോൾ പുരോഹിത സമൂഹം മുഴുവനും സന്നിഹിതരായിരിക്കും. എന്നാൽ കർത്തൃദിനത്തിൽ മാത്രം ഇതിന് വ്യത്യാസമുണ്ട്. അന്ന് മെത്രാൻ ആദ്യത്തെ കോഴി കൂവുന്ന സമയം തന്നെ ചെറിയ ദേവാലയത്തിൽ എത്തിയിട്ടുണ്ടാകും. ഇവിടെ സുവിശേഷ വായന നടത്തുന്നത് മെത്രാൻ ആണ്. തുടർന്നുള്ള കാര്യങ്ങളെല്ലാം ആറാം മണി നേരം വരെ പതിവിൻപ്രകാരം മുമ്പോട്ടു പോകുന്നു. ആറാം മണിക്കും ഒമ്പതാം മണിക്കും പിന്നീട് സന്ധ്യയ്ക്കും ഇത് അങ്ങനെതന്നെ ആയിരിക്കും. എന്നാൽ ആഴ്ചയുടെ നാലാംദിവസവും ആറാം ദിവസവും ഒമ്പതാം മണിയുടെ ആരാധന സീയോനിൽ നടക്കുന്ന രീതിയാണുള്ളത്.

## VII

# മാമോദീസാ

### 1. സ്നാർത്ഥികളുടെ പേരുവിവരങ്ങൾ

മാമോദീസാ മുങ്ങുന്നവരെ വിശ്വാസ സംബന്ധിയായ കാര്യങ്ങൾ പഠിപ്പിച്ച ശേഷമുള്ള കാര്യങ്ങളെപ്പറ്റി ചെറിയ ഒരു വിവരണം ആവശ്യമാണെന്ന് തോന്നുന്നു. മാമോദീസാ ഏൽക്കാൻ തയ്യാറാകുന്നവർ തങ്ങളുടെ പേരുവിവരങ്ങൾ നാൽപതു ദിവസത്തെ നോമ്പ് ആരംഭിക്കുന്നതിനു മുമ്പായി പുരോഹിതനെ ഏൽപ്പിക്കേണ്ടതാണ്. പുരോഹിതൻ അങ്ങനെ തയ്യാറായി വരുന്നവരുടെ പേരുകൾ ഉയിർപ്പിന് എട്ട് ആഴ്ചകൾക്കു മുമ്പു തന്നെ തയാറാക്കി വെക്കുന്നതാണ് രീതി. ഇങ്ങനെ പേരുവിവരങ്ങൾ തയാറാക്കിക്കഴിഞ്ഞാൽ ഈ എട്ട് ആഴ്ചകൾ ആരംഭിക്കുന്ന ആദ്യ ദിവസം തന്നെ വലിയ ദേവാലയത്തിൽ, അതായത് മാർട്ടീരിയത്തിൽ പ്രത്യേകം തയ്യാറാക്കിയ ഇരിപ്പിടങ്ങളിൽ മെത്രാൻ മദ്ധ്യത്തിലും പുരോഹിതർ ഇരുവശത്തുമായി ആസനസ്ഥരാകുന്നു. വിശ്വാസി സമൂഹം നിന്നുകൊണ്ട് ചടങ്ങുകളിൽ ഭാഗഭാക്കാകുന്നു. ആദ്യമെ തന്നെ സ്നാനാർത്ഥികൾ ഓരോരുത്തരായി മുമ്പോട്ട് ആനയിക്കപ്പെടുന്നു. സ്നാനാർത്ഥികളിൽ പുരുഷന്മാർ സ്വന്തം പിതാവിനൊപ്പവും സ്ത്രീകൾ സ്വന്തം മാതാവിനൊപ്പവും ആണ് മുമ്പോട്ട് കടന്നുവരുന്നത്. തുടർന്ന് മെത്രാൻ പൊതുവായി സ്നാനാർത്ഥികളുടെ അയൽക്കാരെയും ചുറ്റുപാടുള്ളവരെയും ലക്ഷ്യമാക്കി ഇങ്ങനെ ചോദിക്കുന്നു: "ഈ വ്യക്തി നല്ല രീതിയിലുള്ള ഒരു ജീവിതമാണോ നയിക്കുന്നത്? ഇയാൾ സ്വന്തം മാതാപിതാക്കളോട് ബഹുമാനപുരസ്സരമാണോ പെരുമാറുന്നത്? ഇയാൾ മദ്യത്തിന് അടിമയാണോ? ഇദ്ദേഹം ദുഷ്കൃത്യങ്ങളിൽ വ്യാപരിക്കാറുണ്ടോ?" പൊതുവെ മനുഷ്യരിൽ കാണാറുള്ള ദുസ്വഭാവങ്ങൾ ഇയാൾക്ക് ഉണ്ടോ എന്നും അന്വേഷിക്കുന്നു. ഇങ്ങനെയുള്ള അന്വേഷണങ്ങൾക്കു ശേഷം സാക്ഷികളുടെ സാന്നിധ്യത്തിൽ ആ വ്യക്തി കളങ്കരഹിതൻ എന്ന് ബോധ്യപ്പെടുന്നതായാൽ മെത്രാൻ തന്റെ സ്വന്തം കൈപ്പടയിൽ അയാളുടെ പേര് എഴുതി വെക്കുന്നു. അതേസമയം കളങ്കരഹിതൻ എന്ന് തെളിയിക്കപ്പെടാത്തപക്ഷം അയാളോട് പുറത്തുപോകാൻ മെത്രാൻ കൽപ്പിക്കുന്നു. അദ്ദേഹം ഇങ്ങനെ പറയുകയും ചെയ്യുന്നു: "ഇയാൾ തന്നെത്തന്നെ തിരുത്തട്ടെ, തിരുത്തിയ ശേഷം വീണ്ടും കടന്നുവരട്ടെ." പുരുഷന്മാരെക്കുറിച്ച് നടത്തിയ അന്വേഷണം സ്ത്രീകളെക്കുറിച്ചും അതേപോലെതന്നെ നടത്തുന്നു. അപരിചിതനായ ഒരു വ്യക്തി മാമോദീസായേൽക്കുവാനായി വരുന്നപക്ഷം കാര്യങ്ങൾ അത്ര എളുപ്പം ആവില്ല. തന്നെ അറിയാവുന്നവരുടെ പക്കൽ നിന്നുള്ള വിശ്വസനീയമായ സാക്ഷ്യപത്രങ്ങൾ അയാൾ ഹാജരാക്കേണ്ടതുണ്ട്.

### 2. മാമോദീസായ്ക്കുള്ള തയ്യാറെടുപ്പ്: സ്നാനാർത്ഥികൾ

പ്രിയപ്പെട്ടവരെ, ഇവിടെ നടക്കുന്ന ഓരോ കാര്യങ്ങൾക്കു പിന്നിലും കൃത്യമായ കാരണങ്ങളുണ്ട് എന്ന വസ്തുത അറിഞ്ഞിരിക്കേണ്ടതാണ്. മാമോദീസാ ഏൽക്കാൻ തയ്യാറാകുന്ന സ്നാനാർത്ഥികൾ നാല്പത് ദിവസം, അതായത് ഉപവാസം ക്രമീകരിച്ചിരിക്കുന്ന നാല്പത് ദിവസം, അതിനായി ഒരുക്കേണ്ടതുണ്ട്. ആരംഭത്തിൽതന്നെ ദുരാത്മാക്കളെ അവരിൽനിന്ന് പുരോഹിതർ ഉച്ചാടനം ചെയ്യുന്നു. പ്രഭാതത്തിലെ ആരാധന കഴിഞ്ഞ് വിശ്വാസിസമൂഹം ചെറിയ ദേവാലയത്തിൽ നിന്ന് പിരിയുന്നതിനെ തുടർന്നാണ് ഇത് നടത്തുന്നത്. ഒട്ടും വൈകാതെ മെത്രാന് മാർട്ടീരിയത്തിൽ ഒരു ഇരിപ്പിടം സജ്ജീകരിക്കുന്നു. മാമോദീസാ ഏൽക്കേണ്ടവരെല്ലാം മെത്രാനു ചുറ്റുമായി ഇരിക്കുമ്പോൾ അവരുടെ മാതാപിതാക്കളും വന്നുകൂടിയിരിക്കുന്ന സ്ത്രീപുരുഷന്മാരും അവിടെ നിൽക്കുന്നു. സ്നാനാർത്ഥികളെ മെത്രാൻ വേദഗ്രന്ഥങ്ങൾ പഠിപ്പിക്കുന്ന സമയമാണിത്. താല്പര്യമുള്ള വിശ്വാസികൾക്കും ഈ സമയം അവിടെ സന്നിഹിതരാകാവുന്നതാണ്. എന്നാൽ വിശ്വാസപഠിതാക്കൾക്ക് ഈ പഠനവേളയിൽ അവിടെ പ്രവേശനം ഉണ്ടാകുകയില്ല. ഉല്പത്തിപ്പുസ്തകം മുതൽ വേദഗ്രന്ഥങ്ങൾ എല്ലാം ഈ നാല്പത് ദിവസംകൊണ്ട് മെത്രാൻ അവരെ പഠിപ്പിക്കുന്നു. ആക്ഷരികാർത്ഥത്തിൽ സ്നാനാർത്ഥികൾക്ക് ഇവ പറഞ്ഞു മനസ്സിലാക്കിക്കൊടുത്തശേഷം മെത്രാൻ അവരെ ആത്മീയമായി ശാക്തീകരിക്കുന്നു. വിശ്വാസസംബന്ധമായ വിവിധ സംഗതികൾ, പുനരുത്ഥാനം ഉൾപ്പെടെ, അവർക്ക് ബോധ്യപ്പെടുത്തി കൊടുക്കുകയാണ്. ഈ പ്രക്രിയയെയാണ് 'വേദപഠനം' എന്ന് വിളിക്കുന്നത്.

### 3. വിശ്വാസപ്രമാണവും അതിന്റെ പാരമ്പര്യവും

മേൽപ്പറഞ്ഞ വേദപഠനം അഞ്ച് ആഴ്ചകൾ പിന്നിടുമ്പോൾ സ്നാനാർത്ഥികളെ വിശ്വാസപ്രമാണം പഠിപ്പിക്കുന്നു. വേദഗ്രന്ഥങ്ങളിൽ നിന്ന് ഓരോ കാര്യങ്ങളും പഠിപ്പിച്ചതുപോലെ വിശ്വാസപ്രമാണത്തിന്റെ വിവിധ ഘടകങ്ങൾ, ആദ്യം അവയുടെ ആക്ഷരികാർത്ഥത്തിലും അതിനുശേഷം ആത്മീയാർത്ഥത്തിലും സ്നാനാർത്ഥികളെ മനസ്സിലാക്കിക്കൊടുക്കുന്നു. ഇതിൽനിന്ന് ഒരു സംഗതി വ്യക്തമാകുന്നു. ഇവിടെ കൂടിവരുന്ന വിശ്വാസികൾ എല്ലാവർക്കും ആരാധനാ വേളകളിൽ പാരായണം ചെയ്യപ്പെടുന്ന വേദഭാഗങ്ങൾ എല്ലാം വ്യക്തമായി മനസ്സിലാകുന്നുണ്ട്. അവർ എല്ലാവരും മാമോദീസാ ഏൽക്കുന്നതിനു മുമ്പ് നാല്പത് ദിവസം, പ്രതിദിനം മൂന്നു മണിക്കൂർ സമയം വേദങ്ങൾ പഠിച്ചവരാണ്. ഒന്നാം മണി മുതൽ മൂന്നാം മണി വരെയാണല്ലോ പുതുതായി സ്നാനമേൽക്കുന്നവർക്ക് മെത്രാൻ ഇതെല്ലാം പഠിപ്പിച്ചു കൊടുക്കുന്നത്. ഒരു കാര്യം ഇവിടെ ശ്രദ്ധിക്കുവാനുള്ളത് വേദപഠനം കേൾക്കുവാൻ വന്നിരിക്കുന്ന വിശ്വാസികൾ മെത്രാൻ പഠിപ്പിക്കുന്നവ സാധാരണ പ്രബോധനങ്ങളേക്കാൾ ഗൗരവതരമായി ശ്രദ്ധിക്കുന്നു എന്നതാണ്. ഈ പഠനവേള പൂർത്തീകരിക്കപ്പെട്ട് എല്ലാവരും പിരിയുന്നതോടെ, മൂന്നാം മണി സമയം മെത്രാൻ ചെറിയ ദേവാലയത്തിലേക്ക് ആനയിക്കപ്പെടുന്നു. അങ്ങനെ ഏഴ് ആഴ്ചകളിൽ പ്രതിദിനം മൂന്നു മണിക്കൂർ

വീതമാണ് വേദപഠനം നടക്കുന്നത്. എന്നാൽ എട്ടാമത്തെ ആഴ്ചയിൽ, അതായത് പീഡാനുഭവവാരത്തിൽ, ഈ വിധത്തിലുള്ള വേദപഠനത്തിന് സമയം ഇല്ല. നേരത്തെ വിശദീകരിച്ചതുപോലെ വിശുദ്ധവാര ശുശ്രൂഷകൾ നടത്തേണ്ടതു തന്നെയാണ് ഇതിനു കാരണം.

### 4. വിശ്വാസപ്രമാണം ചൊല്ലുന്നു

ഏഴ് ആഴ്ചകൾ പൂർത്തിയായി വിശുദ്ധവാരം തുടങ്ങുമ്പോൾ മെത്രാൻ വലിയ ദേവാലയമായ മാർട്ടീരിയത്തിൽ രാവിലെ വരികയും വിശുദ്ധ മദ്ബഹായ്ക്ക് പിന്നിൽ തന്റെ ഇരിപ്പിടത്തിൽ ഇരിക്കുകയും ചെയ്യുന്നു. സ്നാനാർത്ഥികൾ ഓരോരുത്തരായി തങ്ങളുടെ പിതാവിന്റെയോ മാതാവിന്റെയോ ഒപ്പം കടന്നുവന്ന് വിശ്വാസപ്രമാണം മെത്രാനെ ചൊല്ലികേൾപ്പിക്കുന്നു. ഇത് പൂർത്തിയാകുന്നതോടെ മെത്രാൻ എല്ലാവരെയും അഭിസംബോധന ചെയ്തുകൊണ്ട് ഇങ്ങനെ പറയുന്നു: "ഇക്കഴിഞ്ഞ ആഴ്ചകൾകൊണ്ട് നിങ്ങൾ വേദങ്ങളും ന്യായപ്രമാണവും പഠിച്ചു കഴിഞ്ഞു. നിങ്ങൾ വിശ്വാസവും പുനരുത്ഥാന മർമ്മവും വിശ്വാസപ്രമാണത്തിന്റെ സത്തയും നിങ്ങളാൽ ആവുംവിധം മനസ്സിലാക്കി. സ്നാനാർത്ഥികൾ എന്ന നിലയ്ക്ക് മാമോദീസായുടെ ആഴമേറിയ മർമ്മങ്ങൾ മനസ്സിലാക്കുവാൻ നിങ്ങൾക്ക് സാധ്യമായിട്ടില്ല. എന്നാൽ ഏതൊരു അനുഷ്ഠാനവും നമ്മൾ നടത്തുമ്പോൾ അതിനു പിമ്പിൽ തക്കതായ കാരണങ്ങൾ ഉണ്ട് എന്ന് അറിഞ്ഞിരിക്കണം. ഇനി വരുന്ന എട്ട് വിശുദ്ധവാര ദിവസങ്ങളിൽ ചെറിയ ദേവാലയത്തിൽ ആരാധന പൂർത്തിയായി ജനം പിരിയുന്നതിനു ശേഷം ഇതേപ്പറ്റി കേൾക്കുവാൻ നിങ്ങൾക്ക് അവസരം ഉണ്ടാകും. സ്നാനാർത്ഥികൾ എന്ന നിലയ്ക്ക് ദൈവിക മർമ്മങ്ങളെക്കുറിച്ച് കൂടുതലായി പറഞ്ഞുതരുവാൻ ഇപ്പോൾ നിവൃത്തിയില്ല.

### 5. വേദമർമ്മങ്ങളുടെ പഠനം

ഉയിർപ്പ് പെരുന്നാൾ മുതൽ പുതുഞായർ വരെയുള്ള എട്ടു ദിവസങ്ങളിൽ ആരാധനയെ തുടർന്ന് പിരിയുന്ന ജനം ചെറിയ ദേവാലയത്തിലേക്ക് ഗീതങ്ങൾ ആലപിച്ചുകൊണ്ട് പ്രവേശിക്കുന്നു. പ്രാർത്ഥനയെ തുടർന്ന് മെത്രാൻ വിശ്വാസിസമൂഹത്തെ അനുഗ്രഹിക്കുന്നു. അതിനുശേഷം അദ്ദേഹം അഴിക്കകത്തു നിന്നുകൊണ്ട് മാമോദീസായുടെ ശുശ്രൂഷയിൽ അനുവർത്തിക്കേണ്ട കാര്യങ്ങളെക്കുറിച്ച് പ്രബോധിപ്പിക്കുന്നു. മാമോദീസായിൽ ഉൾക്കൊള്ളുന്ന വേദമർമ്മങ്ങൾ മെത്രാൻ വിശദമായി പഠിപ്പിക്കുകയാണ്. ഈ പഠനവേളയിൽ വിശ്വാസപഠിതാക്കൾക്കു പ്രവേശനം നിഷിദ്ധമത്രെ. വിശ്വാസപഠനം പൂർത്തിയാക്കി മാമോദീസായ്ക്ക് ഒരുങ്ങുന്നവർക്കും വിശ്വാസിസമൂഹത്തിനും മാത്രമാണ് ഈ സമയത്ത് അകത്തേക്ക് കടക്കുവാൻ കഴിയുക. വിശ്വാസപഠനം പൂർത്തീകരിക്കാത്തവർ അകത്തേക്ക് പ്രവേശിക്കാതിരിക്കാനായി വാതിലുകൾ അടച്ചിരിക്കും. മാമോദീസായുടെ മർമ്മങ്ങൾ ഓരോന്നും മെത്രാൻ മനസ്സിലാക്കിക്കൊടുക്കുമ്പോൾ ദേവാലയത്തിൽ ഇരിക്കുന്ന വിശ്വാസികൾ ഉച്ചത്തിൽ കൈകൾ കൊട്ടാറുണ്ട്. ഇതിന്റെ ശബ്ദം ദേവാലയത്തിന് പുറത്തു കേൾക്കുവാൻ സാധിക്കുന്നു. വിശുദ്ധ മർമ്മങ്ങൾ അനാച്ഛാദിതമാകുമ്പോൾ കൂടിയിരിക്കുന്നവരുടെ ഹൃദയം വൈകാരികഭാവം കൈക്കൊള്ളുന്നത് ശ്രദ്ധേയമാണ്.

കൂടിവന്നിരിക്കുന്നവരിൽ ഗ്രീക്ക് ഭാഷ സംസാരിക്കുന്നവരും സുറിയാനി സംസാരിക്കുന്നവരും ഉണ്ടായിരിക്കും. മെത്രാൻ ഗ്രീക്ക് ഭാഷയിൽ സംസാരിക്കുന്നതിനാൽ സുറിയാനി മാത്രം അറിയാവുന്നവർക്കുവേണ്ടി ആരെങ്കിലും അത് പരിഭാഷപ്പെടുത്തുകയും ചെയ്യുന്നുണ്ട്. വേദഭാഗ വായനകളും ഗ്രീക്കിലാണ് നടത്തുന്നത്. ഇതിനും തത്സമയ പരിഭാഷ നടത്തുന്നു. അതുപോലെ ലാറ്റിൻ മാത്രം അറിയാവുന്നവരും ഉണ്ടാകും. അവർക്കുവേണ്ടിയും പ്രത്യേകം പരിഭാഷ നടത്തുന്ന പതിവുണ്ട്. ഇവിടെ പ്രത്യേകം ആഹ്ലാദദായകമായ വസ്തുത ഗീതങ്ങളും വേദഭാഗ വായനകളും പ്രാർത്ഥനകളും മെത്രാന്റെ നേതൃത്വത്തിൽ നടക്കുന്നത് സന്ദർഭത്തിനും സാഹചര്യത്തിനും അതാത് ദിവസത്തിന്റെ പ്രാധാന്യത്തിനും അനുയോജ്യമായ രീതിയിൽ ആണെന്നുള്ളതത്രേ. ഗീതങ്ങളും പ്രാർത്ഥനകളും വേദഭാഗങ്ങളും പ്രത്യേക ശ്രദ്ധയോടെയാണ് തെരഞ്ഞെടുക്കുന്നത്.

## VIII

## ദേവാലയങ്ങളുടെ സമർപ്പണം

ഗോൽഗോഥായിലെ വിശുദ്ധ ദേവാലയം, അതായത് മാർട്ടീരിയം ദൈവസന്നിധിയിൽ സമർപ്പിച്ച അതേ ദിവസം തന്നെയാണ് ചെറിയ ദേവാലയവും (കാൽ



വരിയിലേക്കുള്ള യാത്രയിൽ പീഡാസഹനം നമ്മുടെ കർത്താവ് പൂർത്തീകരിച്ച സ്ഥലം) ദൈവസന്നിധിയിൽ സമർപ്പിച്ചത്. ഈ രണ്ട് ദേവാലയ സമർപ്പണങ്ങളും ഏറെ ആഘോഷത്തോടു കൂടിയാണ് എല്ലാ വർഷവും ഓർക്കുന്നത്. അതിന് മറ്റൊരു കാരണം കൂടിയുള്ളത് കർത്താവിനെ ക്രൂശിച്ച കുരിശ് കണ്ടെടുത്തതും അതേ ദിവസം തന്നെയാണ് എന്നുള്ളതാണ്. അതുകൊണ്ട് ഈ മൂന്ന് വിശുദ്ധ സംഭവങ്ങളും ഒരുമിച്ച്, ആഹ്ലാദാരവങ്ങളോടെ ഓർമ്മിക്കുന്ന പതിവാണുള്ളത്. തന്നെയുമല്ല, ഈ ദിവസം തന്നെയാണ് യരുശലേമിലെ ദേവാലയം പണി തീർന്നശേഷം അതിന്റെ വിശുദ്ധ സ്ഥലത്തിനു മുമ്പിൽ നിന്നുകൊണ്ട് യഹോവയുടെ മുമ്പാകെ ശലോമോൻ തന്റെ ഹൃദയവിചാരങ്ങൾ പകർന്നത് (2 ദിനവൃത്താന്തം 6, 7.8-10).

ഈ സംഭവങ്ങളുടെ ഓർമ്മ ആചരിക്കുന്നത് എട്ടു ദിവസം നീണ്ടു നിൽക്കുന്ന ചടങ്ങുകളിലൂടെയാണ്. ആചരണം ആരംഭിക്കുന്നതിനു മുമ്പു തന്നെ വിവിധ പ്രദേശങ്ങളിൽ നിന്നുള്ള ജനങ്ങൾ യെരുശലേമിൽ എത്തിത്തുടങ്ങുന്നു. മെസപ്പൊട്ടോമിയ, സിറിയ, ഈജിപ്ത്, ധാരാളം സന്യാസിമാർ അധിവസിക്കുന്ന തെബോയിഡ്, എന്നുവേണ്ട വിവിധ പ്രവിശ്യകളിൽനിന്ന് സന്യാസികളുടെ ഗണങ്ങളും സ്ത്രീപുരുഷഭേദമെന്യേ അൽമായ സമൂഹങ്ങളും ശക്തമായ വിശ്വാസബോധ്യത്തിൽ ശരീരവും മനസ്സും ആത്മാവും സംയോജിപ്പിച്ച് യരുശലേമിൽ എത്തുകയാണ്. ഇത് ഇവർക്കെല്ലാവർക്കും ദൈവ സമർപ്പണത്തിന്റെയും ആഹ്ലാദാരവങ്ങളുടെയും അനുഗ്രഹകരമായ അവസരമാണ്. ഒരു പക്ഷേ ഈയൊരു വിശുദ്ധ ചടങ്ങിൽ സംബന്ധിക്കുവാൻ യരുശലേമിൽ എത്തിച്ചേരാത്ത വിശ്വാസികൾ ആരുംതന്നെ ഉണ്ടാകുകയില്ല. നാല്പതിനും അമ്പതിനും അടുത്ത് മെത്രാന്മാരും അവരുടെ കൂടെ അസംഖ്യം പൗരോഹിത്യ വൃന്ദവും ഈ അവസരത്തിൽ യരുശലേമിൽ എത്തിച്ചേരുന്നു. ഇനി ഇതെക്കുറിച്ച് കൂടുതലായി ഞാൻ എന്താണ് പറയേണ്ടത്! ഈ ആചരണത്തിൽ ഭാഗഭാക്കാകുവാൻ സാധ്യമല്ലാതെ പോകുന്ന വിശ്വാസികൾ, തക്കതായ കാരണം കൂടാതെയാണ് മാറി നിൽക്കുന്നതെങ്കിൽ, തങ്ങൾ അതീവ ഗുരുതരമായ പാപം ചെയ്തു എന്ന ബോധ്യത്തിലായിരിക്കും. ഉയിർപ്പ് പെരുന്നാൾ, ദനഹാ പെരുന്നാൾ എന്നിവയുടെ ആഘോഷങ്ങൾക്കു സമാനമായിത്തന്നെയാണ് ദേവാലയ സമർപ്പണങ്ങളുടെ പെരുന്നാളും ആചരിച്ചുപോരുന്നത്. യരുശലേമിലും സമീപത്തും ഉള്ള എല്ലാ വിശുദ്ധ സ്ഥലങ്ങളിലേക്കും ഈ ദിവസങ്ങളിൽ പ്രദക്ഷിണം നടത്തുന്നുണ്ട്. ഒന്നാമത്തെയും രണ്ടാമത്തെയും ദിവസങ്ങളിൽ വലിയ ദേവാലയമായ മാർട്ടീരിയത്തിലേക്കാണ് പ്രദക്ഷിണം നടത്തുന്നത്. മൂന്നാമത്തെ ദിവസം കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത എലിയോനയിലേക്കാണ്. ഒലിവ് മലയിലെ എലിയോനയിൽ ഉള്ള ദേവാലയത്തിൽ ആണല്ലോ കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കാറുണ്ടായിരുന്ന ഗുഹയുടെ സ്ഥാനം.

എന്നാൽ നാലാമത്തെ ദിവസം..

(ഇതിനു ശേഷമുള്ള ഭാഗങ്ങൾ ലഭ്യമല്ല)

**(അവസാനിച്ചു)**

# നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്





**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് 1969-ൽ രചിച്ച The Faith of Our Fathers എന്ന പ്രശസ്ത ഗ്രന്ഥത്തിന്റെ മലയാള പരിഭാഷ. തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ**

**4**

## വി. അത്താനാസിയോസ്

ആദിമസഭയിലെ ഏറ്റവും ധീരന്മാരായ വ്യക്തിത്വങ്ങളിൽ ഒരാളായിരുന്നു വിശുദ്ധ അത്താനാസിയോസ്. ഏതാണ്ട് ഒരു ഒറ്റയാൻ ആയിത്തന്നെ ഈ പിതാവ് അറിയൂസിന്റെ വേദവിപരീതത്തിനെതിരെ യുദ്ധം ചെയ്തു. അലക്സാണ്ട്രിയായിലെ മെത്രാനായിരുന്ന അലക്സാണ്ടറുടെ സെക്രട്ടറി എന്ന നിലയിലാണ് അന്ന് ഒരു ശെമ്മാശനായിരുന്ന ഇദ്ദേഹം നിഖ്യാ സുന്നഹദോസിൽ (എ.ഡി. 325) സംബന്ധിച്ചത്. 328-ൽ അലക്സാണ്ടർ കാലം ചെയ്തതോടെ അത്താനാസിയോസ് മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു. അലക്സാണ്ട്രിയായുടെ പോപ്പ് (കോപ്റ്റിക് സഭ) എന്നായിരുന്നു സ്ഥാനനാമം. അറിയൂസിന്റെ വേദവിപരീതത്തിന്റെ ശക്തനായ എതിരാളി ആയിരുന്നതിനാൽ ചുരുങ്ങിയത് അഞ്ചു തവണയെങ്കിലും ഇദ്ദേഹം അലക്സാണ്ട്രിയായിൽ നിന്ന് നാടുകടത്തപ്പെട്ടിട്ടുണ്ട്. ഇത് മെത്രാൻ സ്ഥാനം ഏറ്റെടുത്തശേഷം 336 മുതൽ 337 വരെയും 339-ൽ ഏഴ് വർഷം വരെയും 356 മുതൽ 361 വരെയും 362 മുതൽ 363 വരെയും അവസാനം 365 മുതൽ 366 വരെയും ആയിരുന്നു 381-ലെ കുസ്തന്തീനോപോലീസ് സാർവത്രിക സുന്നഹദോസിൽ വച്ച് താൻ വികസിപ്പിച്ചെടുത്ത വേദശാസ്ത്രം അന്തിമ വിജയം കൈവരിക്കുന്നത് കാണുവാൻ സംഗതിയാകാതെ ഈ പിതാവ് 373 മെയ് രണ്ടാം തീയതി കാലം ചെയ്തു.

വി. അത്താനാസിയോസ് അലക്സാണ്ട്രിയായിൽ പോപ്പ് സ്ഥാനം അലങ്കരിച്ചിരുന്ന സമയത്താണ് എത്യോപ്യൻ രാജാവ് തന്റെ പ്രജകൾക്കൊപ്പം ക്രൈസ്തവ വിശ്വാസം സ്വീകരിച്ചത്. സുറിയാനി മിഷണറിമാരുടെ പ്രവർത്തനമായിരുന്നു ഇതിനു പിന്നിൽ.

ഈ പിതാവാണ് പാശ്ചാത്യ സഭകളിൽ സന്യാസ പ്രസ്ഥാനത്തിന് തുടക്കം കുറിച്ചത്. അവർക്ക് അറിവില്ലാതിരുന്ന ഒരു ജീവിതശൈലിയായിരുന്നു സന്യാസം. വി. അത്താനാസിയോസ് രചിച്ച സന്യാസ ജീവിതത്തെക്കുറിച്ചുള്ള ഉജ്ജ്വലമായ ഒരു രചനയാണ് 'വി. അന്തോണിയോസിന്റെ ജീവിതം."

അദ്ദേഹത്തിന്റെ രചനകളിൽ സിംഹഭാഗവും അറിയൂസിന്റെ വേദവിപരീതത്തിന്റെ മുനയൊടിക്കുന്നവയും നിഖ്യാ സുന്നഹദോസ് നിശ്ചയങ്ങളെ പ്രതിരോധിക്കുന്നവയും ആയിരുന്നു.

അഗാധ പാണ്ഡിത്യത്തിന് ഉടമയല്ലാതിരുന്നിട്ടും വേദങ്ങളിലുള്ള ആഴമേറിയ അറിവുകളും സംശുദ്ധമായ മനസ്സും വാദങ്ങൾ അവതരിപ്പിക്കുവാനുള്ള കഴിവും അദ്ദേഹത്തെ വേദവിപരീതികളുടെ ശക്തനായ എതിരാളി യാക്കിത്തീർത്തു. വി. അത്താനാസിയോസിന്റെ പഠിപ്പിക്കലുകളിൽ കൂടിയാണ് അറിയൂസ് എന്ന വേദവിപരീതി പഠിപ്പിച്ചുകൊണ്ടിരുന്നത് എന്താണ് എന്ന് നമുക്ക് മനസ്സിലാക്കുവാൻ സാധിക്കുന്നത്. അദ്ദേഹത്തിന്റെ ഏറ്റവും വലിയ സംഭാവന താൻ സഭയുടെ നേരായ പാരമ്പര്യത്തിന് രൂപംകൊടുത്തു എന്നതു തന്നെയാണ്. അതായത് യേശുക്രിസ്തു ദൈവപുത്രനും, ആരംഭം

ഇല്ലാത്തവനും, സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവാംദൈവത്തോട് സമൻ ആണെന്നും ഉള്ള സത്യമായ പാരമ്പര്യം.

ക്രൈസ്തവ വിശ്വാസത്തിന്റെ സർവ്വപ്രധാനമായ രണ്ട് അടിസ്ഥാനങ്ങൾ പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസവും നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മർത്യീകരണത്തിലുള്ള വിശ്വാസവും ആണ്. ഈ രണ്ട് അടിസ്ഥാന വിശ്വാസങ്ങൾക്കും മൂലക്കല്ലായിരിക്കുന്നത് വി. അത്താനാസിയോസിന്റെ പഠിപ്പിക്കലുകളുടെ സത്ത തന്നെയാണ്: ''ദൈവം മനുഷ്യനായത്, മനുഷ്യൻ ദൈവമാകുവാനായിട്ടത്രെ."



5

# കൈസര്യയിലെ മാർ ബസേലിയോസ്

### (മഹാനായ വി. ബേസിൽ: 330–379)

ആദിമ ക്രൈസ്തവ സഭയിലെ അതികായന്മാരിൽ ഒരാളായിരുന്നു മാർ ബസേലിയോസ്. ജന്മംകൊണ്ട് ഏഷ്യക്കാരനായിരുന്ന ഇദ്ദേഹം കപ്പദോക്യൻ പിതാക്കന്മാരിൽ ഒരാളായിരുന്നു. ഏഷ്യായിലെ ഒരു പ്രവിശ്യ ആയിരുന്നു കപ്പദോക്യ (ഇന്നത്തെ തുർക്കി). അദ്ദേഹത്തിന്റെ മാതാപിതാക്കൾ പ്രവിശ്യ തലസ്ഥാനമായിരുന്ന കൈസര്യയിലായിരുന്നു താമസിച്ചിരുന്നത്. ഇത് ഒരു മാതൃകാ കുടുംബമായിരുന്നു. മാർ ബസേലിയോസിന്റെ പിതാവിന്റെ പേരും ബസേലിയോസ് എന്നു തന്നെ ആയിരുന്നു. അദ്ദേഹത്തിന് അഞ്ച് പുത്രന്മാരും അഞ്ച് പുത്രിമാരും ജനിച്ചു. അവരിൽ മൂന്നു പുത്രന്മാർ മെത്രാൻ സ്ഥാനത്തേക്ക് അഭിഷേകം ചെയ്യപ്പെട്ടിരുന്നു: കൈസര്യയിലെ ബസേലിയോസ്, നിസായിലെ ഗ്രിഗോറിയോസ്, സെബസ്റ്റയിലെ പെത്രോസ്. മാർ ബസേലിയോസിന്റെ കനിഷ്ഠ സഹോദരി മർത്താ മക്രീന ഒരു പണ്ഡിതയും വിശുദ്ധയും സ്ത്രീകൾക്കായുള്ള സന്യാസ സമൂഹങ്ങളുടെ സ്ഥാപകയും, മെത്രാൻ സ്ഥാനം പ്രാപിച്ച തന്റെ സഹോദരന്മാരുടെ അദ്ധ്യാപികയും ആയിരുന്നു. താൻ ഒരു മെത്രാനായിട്ടുപോലും തന്റെ സഹോദരിയിൽ നിന്നു തന്നെയാണ് വിശ്വാസസംബന്ധമായ മഹത് മർമ്മങ്ങൾ ഗ്രഹിച്ചത് എന്ന് മാർ ഗ്രിഗോറിയോസ് തുറന്നു പറഞ്ഞിട്ടുണ്ട്.

മാർ ബസേലിയോസ് വിദ്യാഭ്യാസം നടത്തിയത് അക്കാലത്തെ പ്രശസ്തിയേറിയ പൊതു വിദ്യാലയങ്ങളിൽ ആയിരുന്നു. സമകാലികരിൽ ഏറ്റവും മികച്ച വിദ്യാഭ്യാസം നേടുവാൻ അദ്ദേഹത്തിന് സാദ്ധ്യമായി. സ്വന്തം പിതാവിൽ നിന്നും വലിയമ്മയിൽ നിന്നും തന്നെയാണ് പ്രാഥമിക വിദ്യാഭ്യാസം നേടിയത്. അവർ രണ്ടുപേരും പാണ്ഡിത്യത്തിൽ ഒട്ടും മോശമായിരുന്നില്ല താനും. അതിനുശേഷം സ്വന്തം പട്ടണമായ കൈസറിയയിൽ പഠനം തുടർന്നു. പിന്നീട് കുസ്തന്തീനോപോലീസിലും അതുകഴിഞ്ഞ് എല്ലാ വിദ്യകളുടെയും കേന്ദ്രം എന്ന് വിശേഷിപ്പിക്കപ്പെട്ടിരുന്ന ആതൻസിലും ഉപരിപഠനം നടത്തി.

ഏറ്റവും ഉന്നതമായ നിലയിൽ വിദ്യാഭ്യാസം പൂർത്തീകരിച്ച മാർ ബസേലിയോസ് തന്റെ സ്വന്തം നാട്ടിലേക്ക് മടങ്ങിയെത്തി. വിജയശ്രീലാളിതനായ ഒരു മയൂരഭാവത്തിൽ അഭിമാന വിജൃംഭിതനായായിരുന്നു അദ്ദേഹം തിരികെ വന്നത് എന്നാണ് സ്വന്തം സഹോദരന്റെ സാക്ഷ്യം. കൈസര്യയിൽ തന്നെ ഒരു അദ്ധ്യാപകനായി അദ്ദേഹം ജീവിതമാരംഭിച്ചു. എന്നാൽ തന്റെ ഒരു കത്തിൽ (നമ്പർ 223) മാർ ബസേലിയോസ് ഇങ്ങനെ പറയുന്നു:

> "ഞാൻ എന്റെ സമയം അധികവും വൃഥാ അദ്ധ്വാനങ്ങളിൽ ചെലവഴിച്ചു. എന്റെ യൗവനകാലം അർത്ഥരഹിതമായ അന്വേഷണങ്ങളിൽ കഴിച്ചുകൂട്ടി. എന്റെ ശ്രദ്ധ മുഴുവനും വിജ്ഞാന പഠനത്തിൽ കേന്ദ്രീകരിച്ചു. എന്നാൽ ഇതൊക്കെക്കൊണ്ട് ദൈവം എന്നെ ഒരു പാമര പരിവേഷം അണിയിക്കുകയാണുണ്ടായത്. പെട്ടെന്നാണ് ഗാഢനിദ്രയിൽ നിന്നെന്നവണ്ണം ഞാൻ ഞെട്ടിയുണർന്നത്. സുവിശേഷസത്യത്തിന്റെ അതിശയകരമായ പ്രകാശം എന്നെ പിടിച്ചുലച്ചു. ഈലോക രാജകുമാരന്മാരുടെ വിജ്ഞാനത്തിന്റെ ശൂന്യത ഞാൻ തിരിച്ചറിഞ്ഞു. അത് ഒന്നുമില്ലായ്മയിലേക്കാണ് എന്നെ കൊണ്ടെത്തിച്ചത്. എന്റെ നേരല്ലാത്ത ജീവിതത്തെയോർത്ത് ഒരുപാട് കണ്ണീരൊഴുക്കി. ദൈവഭയത്തിന്റെ മാനങ്ങൾ എന്നിൽ രൂപപ്പെടുത്തിത്തരുവാൻ ഒരു വഴി കാട്ടിയ്ക്കു വേണ്ടി ഞാൻ പ്രാർത്ഥിച്ചു."

താമസിയാതെ സ്വന്തം സഹോദരിയിൽ നിന്ന് ക്രൈസ്തവ വിശ്വാസ പാഠങ്ങൾ അഭ്യസിച്ചശേഷം അദ്ദേഹം വിശുദ്ധ മാമോദീസാ സ്വീകരിച്ചു. തുടർന്ന് ഈജിപ്റ്റ്, സിറിയ, പാലസ്തീൻ, മെസപ്പൊട്ടോമിയാ പ്രദേശങ്ങളിൽ യാത്ര ചെയ്ത് പല സന്യാസിവര്യന്മാരിൽ നിന്നും ഒരുപാട് കാര്യങ്ങൾ മനസ്സിലാക്കി.

സ്വന്ത ഭവനത്തിലേക്ക് മടങ്ങിയെത്തിയ അദ്ദേഹം ആദ്യം ചെയ്തത് തന്റെ സമ്പത്ത് മുഴുവനും ദരിദ്രർക്ക് വിതരണം ചെയ്യുകയായിരുന്നു (അദ്ദേഹം ഒരു ധനാഢ്യൻ ആയിരുന്നു). ഇതിനുശേഷം പ്രാർത്ഥനയ്ക്കും ഉപവാസത്തിനുമായി അദ്ദേഹം ഏകാന്തതയിലേക്കു പിൻവാങ്ങി. താമസിയാതെ മറ്റു ചിലരും അദ്ദേഹത്തെ പിൻതുടർന്നു. താൽക്കാലികമായാണെങ്കിലും അദ്ദേഹത്തിന്റെ സുഹൃത്തും സഹപാഠിയുമായിരുന്ന നാസിയാൻസിലെ മാർ ഗ്രീഗോറിയോസും ഒപ്പം കൂടി. ഈ സമൂഹം വളരെ വേഗം വളർന്ന് ഏഷ്യയിലെ ക്രൈസ്തവരുടെ ഒരു ആത്മീയ കേന്ദ്രമായി രൂപപ്പെട്ടു. നാസിയാൻസിലെ മാർ ഗ്രീഗോറിയോസിനോടു ചേർന്ന് മാർ ബസേലിയോസ് സന്യാസ സമൂഹത്തിനു വേണ്ടുന്നതായ നിയമാവലികൾ ക്രോഡീകരിച്ചു. പൗരസ്ത്യ സന്യാസ പ്രസ്ഥാനത്തിൽ ഇന്നും അതിന്റെ നിയമാവലികളുടെ അടിസ്ഥാനം ഇതു തന്നെയാണ്. 'ബെനഡിക്ടൻ' സന്യാസസമൂഹം പോലെയുള്ള ചില പാശ്ചാത്യ സമൂഹങ്ങളും ഈ നിയമാവലികൾ തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്.

ചുരുങ്ങിയ കാലത്തിനുള്ളിൽ കൂടുതൽ സന്യാസ സമൂഹങ്ങൾക്ക് മാർ ബസേലിയോസ് രൂപംകൊടുത്തു. സന്യാസാശ്രമങ്ങൾ സ്ഥിതിചെയ്തിരുന്ന പുഴയുടെ തീരത്ത്, അതിന്റെ മറുകരയിൽ, സന്യാസിനികൾക്കായി

അദ്ദേഹത്തിന്റെ സഹോദരി മക്രീന ഒരു മഠം സ്ഥാപിക്കുകയും ചെയ്തു.

ഇവർ ഒരുമിച്ച് രോഗീ പരിചരണത്തിന് ആശുപത്രികളും കുഷ്ഠരോഗികളുടെ ചികിത്സയ്ക്ക് ആതുരാലയങ്ങളും പാവങ്ങൾക്ക് ഭവനങ്ങളും യാത്രക്കാർക്കും പരദേശികൾക്കും സത്രങ്ങളും രൂപപ്പെടുത്തി. സന്യാസാശ്രമങ്ങൾ താമസിയാതെ ആത്മീയ നഗരങ്ങളായി മാറി. ദരിദ്രരും അനാഥരും ദൈവനാമം മഹത്വപ്പെടുത്തി, അതിശയകരമായ നടത്തിപ്പിനെയോർത്ത് സ്തുതി കരേറ്റി.

ആഴമേറിയ അറിവിനും ആത്മീയതയ്ക്കും പുറമെ മാർ ബസേലിയോസ്, മാർ അത്താനാസിയോസിനെപ്പോലെ അസാമാന്യ ധൈര്യശാലി ആയിരുന്നു. അറിയോസിന്റെ വേദവിപരീതത്തെ പിന്തുണയ്ക്കണമെന്ന സമ്മർദ്ദം ഉണ്ടായപ്പോൾ അദ്ദേഹം ചക്രവർത്തി വാലൻസിനോട് ചെറുത്തു നിൽക്കുവാൻ തക്ക ആർജ്ജവം പ്രകടമാക്കി. ചക്രവർത്തി തന്റെ വൈസ്രോയിയെ മാർ ബസേലിയോസിനെ ഭീഷണിപ്പെടുത്തു വാനായി നിയോഗിച്ചു. ആസ്തികൾ കണ്ടുകെട്ടുമെന്നും, നാടുകടത്തുമെന്നും പീഡിപ്പിക്കുമെന്നുമായിരുന്നു ഭീഷണി. ബേസിലിന്റെ പ്രതികരണം ഇങ്ങനെ ആയിരുന്നു:

"കണ്ടുകെട്ടപ്പെടുവാൻ തനിക്ക് ഒന്നുമില്ല; ഒരു കുപ്പായവും കുറച്ച് ഗ്രന്ഥങ്ങളും അല്ലാതെ. നാടു കടത്തുന്നുവെങ്കിൽ ഈ ലോകം എവിടെയും തനിക്ക് സ്വന്തം ഭവനം തന്നെയാണ്. പീഡനത്തിന്റെ കാര്യത്തിൽ താൻ സന്തുഷ്ടനാണ്, ആദ്യത്തെ പ്രഹരത്തോടെ തന്നെ ജീവൻ വെടിയുവാൻ താൻ തയ്യാറാണ്; അത്രയുംവേഗം ദൈവ സന്നിധിയിൽ എത്താൻ സാധിക്കുമല്ലോ. അങ്ങനെയെങ്കിൽ വൈസ്രോയി മോഡസ്റ്റസ് തനിക്ക് ഒരു വലിയ ഉപകാരമായിരിക്കും ചെയ്തുതരുന്നത്.

മരണം എനിക്ക് തീർച്ചയായും കൃതജ്ഞതാസൂചകമായ അനുഭവമത്രെ; അത് എന്നെ വേഗം ദൈവസന്നിധിയിൽ എത്തിക്കും. എന്റെ ജീവിതം ദൈവത്തിനു വേണ്ടി മാത്രമാണ്. അവനാണ് എന്നെ സൃഷ്ടിച്ചത്. അവനോട് ചേരുവാൻ ഞാൻ വാഞ്ചിക്കുന്നു."

ക്രൈസ്തവ വിശ്വാസി അല്ലാതിരുന്ന മോഡസ്റ്റസ് ഈ പ്രതികരണത്തിൽ അദ്ഭുതം കൊണ്ടു. തന്റേടത്തോടെയുള്ള സംസാരം കേട്ട് ഇങ്ങനെ മറുപടി പറഞ്ഞു, ''ഇത്രയും തന്റേടത്തോടെ ഇന്നേവരെ ആരും എന്നോട് പ്രതികരിച്ചിട്ടില്ല.'' ഇതിന് മറുപടി എന്നവണ്ണം മാർ ബസേലിയോസ് ഇങ്ങനെയാണ് പറഞ്ഞത്:

"ഒരു പക്ഷേ താങ്കൾ ഇതിനു മുമ്പ് ഒരു ക്രൈസ്തവ മെത്രാനോട് സംവദിച്ചിട്ടുണ്ടാവില്ല. അഗ്നി ആകട്ടെ, വാൾ ആകട്ടെ, ദുഷ്ടമൃഗങ്ങൾ ആകട്ടെ, ശരീരത്തെ കുത്തിമുറിക്കുന്ന ഉപകരണങ്ങൾ ആകട്ടെ, ഞങ്ങൾ ഭയപ്പെടുന്നില്ല; മറിച്ച് സന്തോഷത്തോടെ തന്നെ അവയെ ആഗ്രഹിക്കുന്നു. ഞങ്ങളെ കഷ്ടപ്പെടുത്തിയാലും പീഡിപ്പിച്ചാലും ഭീഷണിപ്പെടുത്തിയാലും, അങ്ങനെ നിങ്ങൾ നിങ്ങളുടെ അധികാരം ആസ്വദിക്കുമ്പോഴും ഒരു കാര്യം ചക്രവർത്തി മനസ്സിലാക്കണം, ഒരു തരത്തിലും അസത്യത്തെ പുൽകത്തക്കവണ്ണം ഞങ്ങളെ നേടിയെടുക്കുക അസാദ്ധ്യം തന്നെ. ഏറ്റവും ക്രൂരമായ പ്രവൃത്തികൾകൊണ്ട് ഞങ്ങളെ ഭീഷണിപ്പെടുത്തിയാലും ശരി, ഇതിൽ ഒരു മാറ്റവും സംഭവിക്കുകയില്ല."

മാർ ബസേലിയോസിനോട് ചക്രവർത്തിക്കുണ്ടായിരുന്ന എതിർപ്പ് ഇതോടെ അവസാനിച്ചു എന്ന് പറയാം. ചക്രവർത്തിയും വൈസ്രോയിയും വളരെ തൃപ്തരായി. മറ്റൊരു അവസരത്തിൽ വൈസ്രോയി ആയിരുന്ന പൊന്തസ് വി. ബേസിലിനെ ഇങ്ങനെ ഭീഷണിപ്പെടുത്തി: ''ഞാൻ നിന്റെ കരൾ വലിച്ചുകീറിയെടുക്കും.'' വി. ബേസിലിന്റെ പ്രതികരണം ഇങ്ങനെ ആയിരുന്നു: "ദയവു ചെയ്ത് അങ്ങനെ ചെയ്താലും. അത് അതിന്റെ ഇപ്പോഴത്തെ സ്ഥാനത്തിരുന്ന് എന്നെ വളരെ ബുദ്ധിമുട്ടിക്കുന്നുണ്ട്."

മാർ ബസേലിയോസ് ആരുടെ അടുത്തും തല കുനിച്ചിട്ടില്ല. ഒരിക്കൽ റോമിലെ പോപ്പ് ദമാസ്കസിനു മുമ്പിൽ അദ്ദേഹം, കിഴക്കൻ പ്രദേശത്തുള്ള ചില ഭിന്നതകൾക്ക് പരിഹാരം കാണത്തക്കവണ്ണം, ഇടപെടണമെന്ന് നിർദ്ദേശിച്ചു. സാധാരണഗതിയിൽ ആ കാലങ്ങളിൽ പോപ്പിന്റെ കത്തുകളിൽ പ്രകടമാകാറുണ്ടായിരുന്ന മേൽക്കൈ മനോഭാവം നിഴലിക്കുന്ന തരത്തിൽ തന്നെയായിരുന്നു പോപ്പ് ദമാസ്കസിന്റെ ഇതിനുള്ള മറുപടിയും. തന്റെ 239-ാം ലേഖനത്തിൽ സഭയിലെ ഒരു സഹ മെത്രാനോട് മാർ ബസേലിയോസ് ഈ സംഭവത്തെക്കുറിച്ച് ഇങ്ങനെയാണ് പ്രതികരിച്ചത്:

"പാശ്ചാത്യദേശത്തു നിന്നുള്ള വർത്തമാനങ്ങൾ താങ്കൾക്ക് അറിവുള്ളതാണല്ലോ. താൻപോരിമയും അഹങ്കാരവും നിറഞ്ഞതാണ് അവരുടെ പ്രകൃതം. കർത്താവ് നമ്മിൽ പ്രസാദിക്കുന്നുവെങ്കിൽ നമുക്ക് മറ്റെന്താണ് ആവശ്യമുള്ളത്? കർത്താവ് നമ്മളോട് രോഷാകുലനാകുന്നു എങ്കിൽ പാശ്ചാത്യരുടെ അഹങ്കാരം നിറഞ്ഞ പ്രകൃതങ്ങളിൽ നിന്ന് എന്തുതരം സഹായമാണ് നമുക്ക് കിട്ടാവുന്നത്?"

മാർ ബസേലിയോസിന്റെ മഹത്തായ വേദശാസ്ത്ര സംഭാവനകൾ താഴെപ്പറയുന്ന മൂന്നെണ്ണമാണ്:

1. അറിയൂസിനും അദ്ദേഹത്തിന്റെ ശിഷ്യസമൂഹത്തിനും എതിരായി ക്രിസ്തുവിന്റെ ദൈവത്വം മാർ ബസേലിയോസ് സ്ഥാപിച്ചെടുത്തു. അങ്ങനെ മാർ അത്താനാസിയോസിന്റെ അദ്ധ്വാനം അദ്ദേഹം പൂർത്തീകരിച്ചു.

2. പരിശുദ്ധാത്മാവിന്റെ ദൈവത്വം വളരെ വ്യക്തതയോടെ അദ്ദേഹം സ്ഥാപിച്ചെടുത്തു.

3. അങ്ങനെ അദ്ദേഹം പരിശുദ്ധ ത്രിത്വം എന്ന സിദ്ധാന്തം സംശയരഹിതമായി 'മൂന്ന് ആളത്വങ്ങൾ സാരാംശത്തിൽ ഒന്ന്' എന്ന് സ്ഥാപിച്ചെടുത്തു.

അദ്ദേഹം ഒരു തികഞ്ഞ സന്യാസിവര്യനായിരുന്നു. അദ്ദേഹമാണ് സന്യാസി സമൂഹത്തിന് വേണ്ടുന്നതായ നിയമാവലികൾ ക്രോഡീകരിച്ചത്. ഈ നിയമാവലികളുടെ സത്ത എന്നത് പ്രാർത്ഥന, പഠനം, അദ്ധ്വാനം ഇവയുടെ സമഭാവനത്വത്തിൽ അടിസ്ഥാനപ്പെടുത്തി സ്വന്തം കൈകൾ കൊണ്ട് പ്രവൃത്തിയെടുത്ത് സമസൃഷ്ടികളെ ശുശ്രൂഷിക്കണം എന്നുള്ള തത്വത്തിലാണ് രൂപീകരിച്ചത്. അദ്ദേഹം മഹാനായ ഒരു വ്യക്തിത്വം ആയിരുന്നു. ഏറെ അറിവ് നേടിയിട്ടുള്ള മാന്യനായ ഒരു പ്രതിഭ ആയിരുന്നു. ലാളിത്യത്തിലും ദാരിദ്ര്യത്തിലുമാണ് അദ്ദേഹം ജീവിതം കൊണ്ടുനടന്നത്. അദ്ദേഹത്തിന്റെ ജീവിതത്തിൽ താഴ്മ ബാഹ്യമായ പ്രകടനഭാവം ആയിരുന്നില്ല. അഭിമാനിയായ ഒരു വ്യക്തിത്വമായി അദ്ദേഹം ഗണിക്കപ്പെട്ടു. എന്നാൽ അദ്ദേഹം ഹൃദയത്തിൽ ഏറ്റവും എളിമയും താഴ്മയും കാത്തുസൂക്ഷിച്ചിരുന്നു.

379 ജനുവരി ഒന്നിനാണ് മാർ ബസേലിയോസ് കാലം ചെയ്തത്. അതായത്, മാർ അത്താനാസിയോസ് കാലം ചെയ്ത് ആറു വർഷത്തിനുശേഷം.

(തുടരും)

## പ്രാർത്ഥന

**മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.**

# "നമുക്ക് പോരാട്ടമുള്ളത്..."



## ഫാ. ഡോ. കെ. എം. ജോർജ്

ഈ കോവിഡ് കാലത്ത്, ആർക്കെങ്കിലും ഫോൺ ചെയ്യാനായി നമ്പർ കുത്തിയാലുടൻ നാം കേൾക്കുന്നത് കോവിഡ് രോഗത്തിനെതിരെ പോരാടാൻ സർക്കാർ നൽകുന്ന സന്ദേശമാണ്. "... നമുക്ക് പോരാട്ടമുള്ളത് രോഗത്തോടാണ്, രോഗികളോടല്ല. ..." ബൈബിൾ കുറച്ചെങ്കിലും പരിചയമുള്ളവർക്ക് പെട്ടെന്ന് മനസ്സിൽ വരാവുന്നത് ഏതാണ്ട് രണ്ടായിരം വർഷങ്ങൾക്കപ്പുറത്ത്, പൗലോസ് അപ്പോസ്തലൻ എഫേസൂസ് നഗരത്തിലെ വിശ്വാസികൾക്കെഴുതിയ വാക്യമാണ്: "നമുക്കു പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും അധികാരങ്ങളോടും, ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർലോകങ്ങളിലെ ദുഷ്ടാത്മസേനയോടും അത്രേ" (എഫേസ്യർ 6:12).

റോമാ സാമ്രാജ്യത്തിലെ സൈനിക സന്നാഹങ്ങളെക്കുറിച്ച് അറിവുണ്ടായിരുന്ന വിശുദ്ധ പൗലോസ് ഒരു യുദ്ധ യുദ്ധത്തെക്കുറിച്ചും, ആ യുദ്ധത്തിൽ ഭടന്മാർ അണിയേണ്ട വേഷവിധാനങ്ങളെയും ആയുധവർഗ്ഗത്തെയും പറ്റിയാണ് സംസാരിക്കുന്നത്. ഇവിടെ പക്ഷേ ബാഹ്യമായ യുദ്ധമല്ല, ആദ്ധ്യാത്മികതലത്തിലുണ്ടാവേണ്ട ആന്തരിക പോരാട്ടമാണ് അദ്ദേഹം സൂചിപ്പിക്കുന്നത്.

ജഡരക്തങ്ങൾ (flesh and blood) എന്നു പറയുന്നത് മനുഷ്യരെക്കുറിച്ചും നമുക്ക് ദൃശ്യമായ ജൈവലോകത്തെ ക്കുറിച്ചുമാണ് എന്ന് ന്യായമായും ചിന്തിക്കാം. മനുഷ്യർ നമ്മുടെ ശത്രുക്കൾ ആണെങ്കിലും, മിത്രങ്ങൾ ആണെങ്കിലും, സ്വദേശിയാണെങ്കിലും വിദേശിയാണെങ്കിലും സ്വജാതിയാണെങ്കിലും വിജാതിയാണെങ്കിലും നമുക്ക് അന്തിമമായ പോരാട്ടം മനുഷ്യരോടല്ല. നമ്മുടെ ജീവൻ നിലനിർത്താൻ സഹായിക്കുന്ന ജീവജാലങ്ങളോടുമല്ല. കൊറോണാ വൈറസ് മനുഷ്യൻ ഉയർത്തിയ എല്ലാ വിഭാഗീയതകളെയും തകർത്തപ്പോൾ, മനുഷ്യരെല്ലാം ഏക ശരീരമാണെന്നും നമുക്കു വീണ്ടു വ്യക്തമായി. അപ്പോൾ മനുഷ്യർക്കെതിരായി മനുഷ്യർ നടത്തുന്ന എല്ലാ പോരാട്ടങ്ങളും, അത് വൻ രാഷ്ട്രങ്ങളുടെ യുദ്ധസന്നാഹങ്ങൾ ആണെങ്കിലും, രണ്ടു വ്യക്തികൾ തമ്മിലുള്ള പക യാണെങ്കിലും നാം സ്വന്ത ശരീരത്തിനെതിരെ നടത്തുന്ന പോരാട്ടമാണ്. "ആരും സ്വന്ത ശരീരത്തെ ദ്വേഷിക്കുന്നില്ലല്ലോ" (എഫേസ്യർ 5:29). മനുഷ്യർ തമ്മിലുള്ള എല്ലാ പോരാട്ടങ്ങൾക്കും പരിഹാരം കാണാൻ മനുഷ്യർക്ക് വേണമെങ്കിൽ കഴിയും. പരിഹാരമില്ലാത്ത ഒരു മനുഷ്യബന്ധ പ്രശ്നങ്ങളുമില്ല.

പരമ്പരാഗത വ്യാഖ്യാനങ്ങളിൽ 'ജഡരക്തങ്ങൾ' എന്നത് മനുഷ്യരായ സഹോദരങ്ങളെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. എന്നാൽ ഇപ്പോഴത്തെ സാഹചര്യങ്ങളിൽ, പാരിസ്ഥിതികമായ പ്രതിസന്ധികൾ മൂലം ഭൂമിയിലെ ജൈവ ശൃംഖലയെക്കുറിച്ചും (network of life) മനുഷ്യർക്ക് അതിനോടുള്ള അഭേദ്യബന്ധത്തെക്കുറിച്ചും പുതുതായി ചിന്തിക്കാൻ നമുക്ക് സാധിക്കുന്നുണ്ട്. ഈ ചിന്തകൾ പ്രവൃത്തിപഥത്തിലേക്ക് കാര്യമായി ഒന്നും വന്നിട്ടില്ല എങ്കിലും, നാം കൂടുതൽ ആഴത്തിൽ ഈ ചിന്തകളെ പിന്തുടരണം. അപ്പോൾ 'ജഡരക്ത'ങ്ങളുടെ വകുപ്പിൽ മനുഷ്യരെ മാത്രമല്ല, നമ്മുടെ സഹജീവികളും മനുഷ്യജീവിതം ഇവിടെ സുസാധ്യമാക്കുന്ന സകല ജീവജാലങ്ങളെയും ഉൾപ്പെടുത്തണം. നമ്മെ ഉപദ്രവിക്കും എന്ന് നാം കരുതുന്ന വന്യജീവികളെയും നമ്മുടെ വിളകൾ തിന്നു നശിപ്പിക്കും എന്നു വിചാരിക്കുന്ന പക്ഷിമൃഗാദികളെയും എല്ലാം അക്കൂടെ പെടുത്തേണ്ടി വരും. സൂക്ഷ്മ ലോകത്തിൽ നമുക്ക് അദൃശ്യവും എണ്ണമെടുക്കാൻ അസാധ്യവുമായ ബാക്ടീരിയകളും വൈറസുകളും ഈ ജഡരക്തങ്ങളുടെ വകുപ്പിൽത്തന്നെ. ചുരുക്കത്തിൽ ഭൗതികലോകത്തിൽ കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ ഒന്നിനോടുമല്ല നമുക്കു പോരാട്ടമുള്ളത്.

അപ്പോൾ ചോദിക്കാം, നമ്മുടെ ജീവനെയും ക്രമങ്ങളെയും തകിടംമറിക്കുന്ന കൊറോണാ വൈറസിനെതിരെ നാം പോരാടേണ്ടതല്ലേ എന്ന്. ശരിയായ ചോദ്യമാണ്. എന്നാൽ ഇവിടെ ആഴത്തിൽ ഈ ചിന്തകളെ പിന്തുടരണം. ഏകപക്ഷീയമായ ധാരണകളെയും ഭാഷാ പ്രയോഗങ്ങളെയും നാം പുനഃപരിശോധിക്കേണ്ടി വരും. മനുഷ്യരെ കൊല്ലാൻ വേണ്ടിയല്ല വൈറസുകളെ ദൈവം സൃഷ്ടിച്ചത്. പറുദീസയിൽ മരങ്ങളും മൃഗങ്ങളുമുണ്ടായിരുന്നുവെന്ന് നാം ഉൽപ്പത്തി കഥയിൽ വായിക്കുന്നുണ്ട്. അപ്പോൾ അവിടെ സൂക്ഷ്മജീവികളായ ബാക്ടീരിയകളും വൈറസുകളും ഉണ്ടായിരുന്നു എന്ന് അനുമാനിക്കാം. പക്ഷേ യാതൊരു ഭയമോ ശത്രുതയോ ആക്രമണമോ മനുഷ്യർക്കും ജീവജാലങ്ങൾക്കുമിടയിൽ ഉണ്ടായിരുന്നില്ല. അവരുടെ സഹവാസം സന്തോഷവും പ്രകാശവും മാത്രം ഉളവാക്കി. അതുകൊണ്ടു കൂടിയാണ് അത്തരമൊരു അവസ്ഥയെ 'പറുദീസ' എന്ന് നാം വിശേഷിപ്പിക്കുന്നത്. നോഹ ദൈവകൽപനയനുസരിച്ചു സകല ജീവജാലങ്ങളുടെയും ഇണകളെ പെട്ടകത്തിൽ പ്രവേശിപ്പിച്ചു സംരക്ഷിക്കുന്നുണ്ട്. രാജവെമ്പാലയും തുരപ്പൻ എലിയും, ചാഴിയും വെട്ടുക്കിളിയും എല്ലാം തീർച്ചയായും ഇണകളോടൊപ്പം പാസ് വാങ്ങിച്ച് അകത്തു കയറിക്കാണും. ആ സംഭവത്തിന്റെ റിപ്പോർട്ട് എഴുതിയ ആൾക്ക് (മോശയുടെ സ്വന്തം പ്രതിനിധി) ഒരിക്കലും കാണാൻ സാധിക്കാതിരുന്ന സൂക്ഷ്മജീവികളും ഉള്ളിൽ കടന്നിട്ടുണ്ട് എന്ന് ന്യായമായി അനുമാനിക്കാം. കാരണം പിന്നീട് നോഹ മുന്തിരിത്തോട്ടം നട്ടു, മുന്തിരിങ്ങ പിഴിഞ്ഞ് വീഞ്ഞാക്കുമ്പോൾ അതിനെ ലഹരിയുള്ള പാനീയമാക്കാൻ ബാക്ടീരിയങ്ങൾ അനുപേക്ഷണീയമായിരുന്നു. നോഹയുടെ കാലത്തെ പ്രളയത്തിനുശേഷമാണ് മൃഗങ്ങൾക്കെല്ലാം മനുഷ്യരെ ''പേടിയും നടുക്കവു''മായത് (ഉൽപത്തി 9). (എത്ര ശക്തിയേറിയ വാക്കുകളാണ് എന്നോർക്കണം). കാരണം മനുഷ്യർ മൃഗങ്ങളെയും പക്ഷികളെയും കൊന്നു തിന്നാൻ തുടങ്ങി. അതുവരെ സസ്യഭോജിയായിരുന്ന മനുഷ്യൻ പ്രളയാനന്തര ലോകത്തിൽ അക്രമിയും രക്തപ്രിയനുമായി. അതുവരെ നാട്ടു ജീവിയും വന്യജീവിയും തമ്മിൽ വ്യത്യാസമില്ലായിരുന്നു. എല്ലാവരും ആദമിനോടും ഹവ്വായോടും തോളുരുമ്മി നടന്നവരാണ്. വൈറസുകളുടെ കാര്യവും അങ്ങനെ തന്നെ. വാസ്തവത്തിൽ കൊറോണാ പോലെയുള്ള പരാദ ജീവികളായ എല്ലാ വൈറസുകൾക്കും മനുഷ്യനെ പേടിയും നടുക്കവുമാണ്. അവയുടെ സ്വസ്ഥ സ്ഥാനങ്ങളിൽ നിന്ന് പൊട്ടിത്തെറിച്ച് പടരാൻ കാരണം മനുഷ്യന്റെ അറിവില്ലായ്മയും കൊതിയും അഹങ്കാരവുമാണ് എന്ന് വിവേകമതികൾ നമ്മെ പഠിപ്പിക്കുന്നു. നാം ആദ്യം കണ്ട സർക്കാർ സന്ദേശത്തിൽ വൈറസിനെ കൊല്ലാനല്ല പറയുന്നത്, അവയെ ഒഴിഞ്ഞു മാറാനാണ്. വിഷമുള്ള സർപ്പങ്ങളുടെ കാര്യത്തിലെന്നപോലെയാണ് ഇവിടെയും. ഒഴിഞ്ഞുമാറുക. അതിനാണ് ശാരീരിക അകലവും മാസ്ക്കും കൈകഴുകലും മറ്റും. ആർക്കും വൈറസിനെ കൊല്ലാനാവില്ല. ഒന്നിനെ കൊന്നാൽ വേറെ പതിനായിരം കോടികൾ ഉണ്ട്. കോവിഡ് – 19 എന്ന രോഗം വന്നാലും മരുന്ന് കൊടുക്കുന്നത് വൈറസിനെതിരെയല്ല. കാരണം അങ്ങനെയൊരു മരുന്ന് നിലവിലില്ല. രോഗലക്ഷണങ്ങൾ മൂർച്ഛിച്ച് മരണത്തിലേക്ക് പോകാതെ രോഗിക്ക് ആവശ്യമായ താങ്ങൽ കൊടുത്ത്, ശരീരത്തിന്റെ പ്രതിരോധശേഷി വർദ്ധിപ്പിക്കുക മാത്രമാണ് വൈദ്യന്മാർ ചെയ്യുന്നത്. ഇനി താമസിയാതെ വാക്സിൻ കണ്ടുപിടിച്ചാൽ, അതും വൈറസിനെ കൊല്ലാനല്ല (കൊല്ലാനാവില്ല), നമ്മുടെ ശരീരത്തിൽ പ്രവേശിച്ച് രോഗം ഉണ്ടാക്കാനുള്ള വഴി അടച്ച് പ്രതിരോധം തീർക്കുകയാണ്.

കഥയും കാര്യവും കൂടി ഇത്രയും പറഞ്ഞത്, 'ജഡരക്തങ്ങൾ' എന്ന് അപ്പോസ്തലൻ പറയുന്നതിൽ സൂക്ഷ്മജീവികളായ വൈറസുകളും ഉൾപ്പെടും എന്ന് അനുമാനിക്കാനും, നമുക്ക് പോരാട്ടമുള്ളത് അവയോടൊന്നുമല്ല എന്ന് വ്യക്തമാക്കാനുമാണ്. നാമെല്ലാം ചേർന്ന് ഒരു ശരീരമാണ് എന്നുള്ള ബോധത്തിലേക്ക് എപ്പോൾ മനുഷ്യരാശി ഉയരുന്നുവോ അന്ന് ഇത്തരം പ്രശ്നങ്ങൾക്ക് പരിഹാരമാവും. 'സഹോദരനെ മൂഢാ എന്ന് വിളിച്ചാൽ നീ

അഗ്നി നരകത്തിന് അർഹനാകും' എന്ന് കർത്താവായ യേശു പഠിപ്പിച്ചു. കാരണം ഒരു അവയവം മറ്റൊരു അവയവത്തെ നിന്ദിക്കുകയോ തള്ളിക്കളയുകയോ ചെയ്താൽ ശരീരത്തിന്റെ പ്രവർത്തനം തകരാറിലാകും. അപ്പോൾ ശരീരം മരിക്കും. ആ നാശമാണ് നരകം. ശരീരം ഒന്നും അവയവങ്ങൾ പലതുമാണ്; ഓരോ അവയവത്തിനും അതിന്റേ തായ സ്ഥാനവും വ്യക്തിത്വവും ധർമ്മവുമുണ്ട്; ഒരു അവയവം ഒരിക്കലും മറ്റൊരവയവത്തിന് ഭീഷണിയായി ത്തീരുന്നില്ല; എല്ലാം പരസ്പരം സഹകരിച്ച് പൂർണമായ സ്വരചേർച്ചയോടെ അവ ഏക ശരീരത്തിന്റെ സ്വഭാവം നിലനിർത്തുന്നു എന്ന് വളരെ ഭംഗിയായി പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നുണ്ടല്ലോ. മനുഷ്യശരീരത്തിന്റെ ഓർഗാനിക് സമഗ്രതയിൽ നിന്നാണ് പൗലോസ് ശ്ലീഹാ 'ക്രിസ്തുവിന്റെ ഏക ശരീരം' എന്ന രൂപകാലങ്കാരം ക്രിസ്തീയ സഭയിൽ ഉപയോഗിക്കുന്നത്. ഇന്ന് പുതിയ പാരിസ്ഥിതിക പഠനങ്ങളും ജീവനെക്കുറിച്ചുള്ള അന്വേഷണങ്ങളും ഈ ഏക ശരീരമെന്ന അലങ്കാരപ്രയോഗത്തെ, വെറും ആലങ്കാരികതയ്ക്കപ്പുറത്ത് ആക്ഷരികമായിത്തന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഭൂമിയിലെ ജൈവ രൂപങ്ങൾ എല്ലാം ഒരുമിച്ച് ഒരു ശരീരമായിത്തീരുന്നു, അതിനപ്പുറം അജൈവ പ്രപഞ്ചവും (unorganic) ആ ജീവചൈതന്യത്തിൽ പങ്കുചേർന്ന് വിശാലമായ അർത്ഥത്തിൽ ഒരു ശരീരമായിത്തീരുന്നു എന്നത് വെറും കവിഭാവനയോ അലങ്കാരചാരുതയോ അല്ല, നമ്മുടെ ജീവനെയും നിലനിൽപ്പിനെയും നേരിട്ട് ബാധിക്കുന്ന യാഥാർഥ്യമാണ് എന്ന തിരിച്ചറിവിലേക്ക് നാം പ്രവേശിക്കേണ്ടിയിരിക്കുന്നു.

നമുക്കു പോരാട്ടമുള്ളത് രോഗിയോടല്ല, രോഗത്തോടാണ് എന്നു ഫോൺ സന്ദേശത്തിൽ പറയുന്നത് വളരെ ആഴമായ വേദശാസ്ത്ര തത്വമാണ്. പാപിയെ വെറുക്കാതെ, പാപത്തോട് പോരാടണം എന്നാണല്ലോ ക്രിസ്തീയ ഗുരുക്കന്മാർ എപ്പോഴും പഠിപ്പിച്ചിട്ടുള്ളത്. പാപം എന്നത് ആത്മീയ രോഗമാണെന്നും പാപി രോഗിയാണെന്നും നാം പഠിപ്പിക്കുന്നു. രോഗി എന്ത് കാരണംകൊണ്ട് രോഗി ആയാലും നമ്മുടെ സഹാനുഭൂതിയും കാരുണ്യവും അർഹിക്കുന്നു. രോഗിയെ നാം ന്യായം വിധിക്കാതെ, അയാളുടെ രോഗകാരണം കണ്ടെത്തി, രോഗത്തിൽ നിന്നു മോചനം നൽകുകയാണ്. പാപവും രോഗവും തമ്മിലുള്ള ഈ സാമ്യത്തേയും സൗഖ്യ ചികിത്സാപരമായ നിലപാട് (therapentic approach) പാപിയോട് എടുക്കുന്നതിനെയും അനുസ്മരിപ്പിക്കുന്നുണ്ട് ഈ ഫോൺ സന്ദേശം. ❑

**ചേപ്പാട് പള്ളി യുവജന പ്രസ്ഥാനത്തിന്റെ ഒരു ചെറിയ സഹായം.. ഇടവകയിൽ കൊറോണ മൂലം ബുദ്ധിമുട്ടിലായ 75 വീടുകളിൽ പച്ചക്കറി കിറ്റ് എത്തിച്ചു നല്കി.**





**കുട്ടമ്പേരൂർ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവ കാംഗം മൺമറഞ്ഞ ഫാ. ഗീവർഗീസ് കടവിലിന്റെ സ്മരണാർത്ഥം കുട്ട മ്പേരൂർ എം.ജി.എം. ക്രൈസ്തവ യുവജനപ്രസ്ഥാനം നടത്തി വരുന്ന ആട് വിതരണം.**




**കുട്ടമ്പേരൂർ സെന്റ് ഗ്രിഗോറിയോസ് ഇടവകയിലെ സൺഡേസ്കൂൾ വിദ്യാർത്ഥികൾക്കായി (ബാലപാഠം മുതൽ നാലാം ക്ലാസ്സ് വരെയുള്ള) MGM ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം സംഘടിപ്പിക്കുന്ന കളറിംഗ് മത്സരത്തിന്റെ കളറിംഗ് ബുക്ക് ഒരു വിദ്യാർത്ഥിക്കു നൽകി ഫാ. വിൽസൺ ജോർജ്ജ് ഉദ്ഘാടനം ചെയ്യുന്നു.**



**Madurai St. Thomas Orthodox Church has distributes 50 provision kits to families near the church.**



# സ്നേഹത്തിന് ലോക്ഡൗണില്ല

**(പെന്തിക്കോസ്തിയ്ക്കു മുമ്പുള്ള ഞായർ. ഉയിർപ്പ് പെരുന്നാളിന് ശേഷം ആറാം ഞായർ)**

**(വി. യോഹന്നാൻ 13:31–36)**


**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**


'സ്നേഹം ഇടതൂർന്നു വളരുന്ന ഒരു കാടാണ് എനിക്ക് ജീവിതം.' ഈ വാക്കുകൾ മലയാളത്തിന്റെ പ്രിയ നടൻ മോഹൻലാലിന്റേതാണ്. എല്ലാത്തരം വൃക്ഷങ്ങളും ചെറു സസ്യലതാദികളും എല്ലാം ചേർന്നുണ്ടാകുന്ന ഒരു കാട്. ഒന്ന് മറ്റൊന്നിന് ഭാരമാകാതെ, പകരം തണലായി വർത്തിക്കുന്ന വ്യവസ്ഥ. സ്നേഹത്തിന് കൊടുക്കാവുന്ന വളരെ വളിതമായ ഒരു നിർവചനം. തന്റെ 60 വർഷത്തെ ജീവിതത്തിലൂടെ ഒരു തിരനോട്ടം നടത്തുമ്പോൾ മഹാ നടന്റെ ജീവിതത്തോടുള്ള കാഴ്ചപ്പാടാണ് അതിൽ കാണുന്നത്.

മുപ്പത്തിമൂന്നര വർഷത്തെ തന്റെ ജീവിതത്തിൽ സ്നേഹത്തിന്റെ നാനാർത്ഥങ്ങൾ പകർന്നുകൊടുത്ത ഒരു ഗുരുവിന്റെ അന്ത്യമൊഴിയിൽ അടങ്ങിയിരിക്കുന്ന സന്ദേശത്തിന്റെ ചുരുക്കം "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം" എന്നതായിരുന്നു. അങ്ങനെയുള്ള സ്നേഹത്തിന്റെ പിൻബലത്തിൽ മാത്രമാണ് ഒരുവന് ക്രിസ്തുശിഷ്യനാകാൻ സാധിക്കുന്നത്. അതാണ് പുതിയ നിയമം. സ്നേഹത്തിന്റെ കണ്ണടയിൽ കൂടി മാത്രമേ ഇനി ഒരാൾക്ക് തന്റെ കാഴ്ചകളെ കാണാൻ സാധിക്കുകയുള്ളു. ലേവ്യ പുസ്തകത്തിൽ 'കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം' (ലേവ്യ 19:18) എന്നുള്ള കല്പന കാണുന്നുവെങ്കിലും, സ്വന്തം ജീവിതത്തിലും പ്രവൃത്തിയിലും അത് കാണിച്ചു തന്ന്, അതുപോലെ ആ മാതൃക സ്വീകരിക്കണം എന്ന് നാം കാണുന്നത് ക്രിസ്തുവിലാണ്. അതാണ് ഇന്നത്തെ ദിവസത്തിൽ നമുക്കേവർക്കും ഉള്ള സദ്വാർത്ത.

**1. ക്രിസ്തുവിന്റെയടുക്കലുള്ള വാസത്തിനായി ഒരുങ്ങുക**

ഓരോ ക്രിസ്ത്യാനിയുടെയും അന്തിമമായുള്ള ജീവിതാഭിലാഷമാണ് ക്രിസ്തുവിനോടൊപ്പമുള്ള വാസം. 'കുഞ്ഞുങ്ങളെ' എന്ന് വിളിച്ച് തന്റെ ശിഷ്യന്മാരെ ക്രിസ്തു അഭിസംബോധന ചെയ്യുന്നു. ആദിമ ക്രൈസ്തവരെ അങ്ങനെ ആയിരുന്നു പിന്നീട് വിളിച്ചിരുന്നത് എന്ന് യോഹന്നാന്റെ ലേഖനത്തിൽ നമുക്ക് കാണാവുന്നതാണ് (1 യോഹന്നാൻ 2:1, 12, 28; 3:7, 18; 4:4; 5:21). ദൈവത്താൽ മഹത്വീകരിക്കപ്പെടുകയും, ദൈവത്തോടൊപ്പമുള്ള സ്ഥാനം അലങ്കരിക്കുകയും ചെയ്ത ക്രിസ്തു പക്ഷേ തന്റെ ശിഷ്യന്മാരോടും, പിന്നെ പത്രോസിനോടും പ്രത്യേകമായി പറയുന്നത് ഇപ്പോൾ ഈ സ്ഥാനത്തേക്ക് വരുവാൻ നിങ്ങൾക്ക് കഴിയുകയില്ല എന്നാണ്. ഇത് ഒരു നെഗറ്റീവ് സ്റ്റേറ്റ്മെന്റ് ആയിട്ടല്ല എടുക്കേണ്ടത്. മറിച്ച്, ക്രിസ്തുവിന്റെ പ്രവൃത്തികൾ മാതൃകയാക്കി ഈ ലോകത്തിൽ ജീവിക്കുമ്പോൾ അവനെ മറ്റുള്ളവരുടെ മുമ്പിൽ കാണിച്ചു കൊടുക്കുമ്പോൾ, ദൈവമഹത്വം നമ്മിലും ഉണ്ടാവുകയും പിതാവിന്റെയടുക്കൽ ഇരിക്കുവാനുള്ള അവകാശം നമുക്ക് സിദ്ധിക്കുകയും ചെയ്യും. അതാണ് ഈ ലോകത്തിൽ ആയിരിക്കുമ്പോൾ നമ്മൾ ചെയ്യേണ്ടത്.

ഈ ഭൂമിയിൽ ആയിരിക്കുമ്പോൾത്തന്നെ ക്രിസ്തു തന്റെ മരണത്തെപ്പറ്റി ശിഷ്യന്മാരോടു പലവട്ടം സൂചിപ്പിച്ചിരുന്നു (ലൂക്കോസ് 13:33; മർക്കോസ് 8:31; മത്തായി 16:21; 17:22). ജീവിച്ചിരിക്കുമ്പോൾത്തന്നെ മരണബോധം ഉള്ളവനായിരിക്കുക എന്നതും അതിനുവേണ്ടി ഒരുങ്ങുക എന്നതും ക്രിസ്തുവിനെ മറ്റുള്ളവരിൽ നിന്നും വേറിട്ടു നിർത്തുന്നു. ഇക്കാര്യങ്ങൾ തന്റെ ശിഷ്യന്മാരോട് ക്രിസ്തു ആവർത്തിച്ചു പറയുന്നു. ഓരോ ദിവസവും തന്റെ പിതാവിന്റെയടുക്കലേക്കുള്ള യാത്രയുടെ ദൂരം കുറയുന്നു എന്നാണ് 'തന്റെ സമയത്തെപ്പറ്റി പറയുമ്പോൾ' പറയാനായി ക്രിസ്തു ശ്രമിച്ചത്.

'ചക്ഷുശ്രവണ ഗളസ്തമാം ദർദ്ദുരം ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ' എന്ന അവസ്ഥയിലാണ് നാമെല്ലാം ജീവിക്കുന്നത്. നശ്വരമായ ഈ ജീവിതത്തിനോടുള്ള അടങ്ങാത്ത ത്വര നമ്മെ ഒരു യഥാർത്ഥ ക്രിസ്ത്വാന്വേഷി ആക്കുന്നില്ല. ക്രിസ്തുവിന്റെ മാതൃക അല്പമെങ്കിലും പിന്തുടർന്ന്, ദൈവനാമ മഹത്വീകരണത്തിനായി ശേഷമുള്ള ജീവിതം നയിക്കാൻ നമുക്കിടയാകട്ടെ.

**2. സ്നേഹത്തിന്റെ പുതിയ ലോകം ചമയ്ക്കുക**

മഹത്തായ ഒരു കാവ്യത്തിന്റെ ധർമ്മം അത് മനുഷ്യൻ എന്തിന് നല്ലവനാകണമെന്ന് പഠിപ്പിക്കുകയും പ്രതിസന്ധികളിലൂടെയും, ധർമ്മസങ്കടങ്ങളിലൂടെയും, അഗ്നിപരീക്ഷകളിലൂടെയും കടന്നുപോകുമ്പോൾ, സത്യത്തിന്റെയും ധർമ്മത്തിന്റെയും വഴിയിൽ നിന്നിടറിപ്പോകാതെ സ്വയം കാക്കാനുള്ള ആത്മശക്തി അത് തരുകയും ചെയ്യും. കൂടാതെ അത് പങ്കുവയ്ക്കുന്ന സൗന്ദര്യാനുഭവം വേറെയും (*ഒറ്റശിഖരത്തിന്റെ മരം*, പെരുമ്പടവം). തന്റെ ജീവിതകാലത്ത് മഹത്തായ മാതൃക കാട്ടിത്തന്നയാളാണ് ക്രിസ്തു. സ്നേഹത്തിന് പുതിയ ഭാഷ ചമച്ചവൻ. പല്ലിനു പല്ലും കണ്ണിനു കണ്ണും എന്നുള്ള ന്യായപ്രമാണ സംഹിതയെ അപ്പാടെ പൊളിച്ചെഴുതി, ഞാൻ സ്നേഹിച്ചതുപോലെ നിങ്ങളും സ്നേഹിക്കുവിൻ എന്നാണ് ക്രിസ്തു പറഞ്ഞത്. എങ്ങനെയായിരുന്നു ക്രിസ്തുവിന്റെ സ്നേഹം? തന്റെ ജനനം മുതൽ മരണവും പുനരുത്ഥാനവും തുടർന്ന് തന്റെ ശിഷ്യന്മാരോടൊപ്പമുള്ള ഇടപെടലുകളും സ്വർഗ്ഗാരോഹണവും എല്ലാം പരിശോധിക്കുമ്പോൾ, അവിടെയെല്ലാം വിളങ്ങി നിൽക്കുന്നത് ക്രിസ്തുവിന് ഈ ലോകത്തോടുള്ള അദമ്യമായ സ്നേഹം ആയിരുന്നു എന്നാണ് (യോഹന്നാൻ 3:16) അന്ത്യ അത്താഴ സമയത്ത് ക്രിസ്തുവിന്റെ മാറിൽ ചാരിക്കിടന്ന് യോഹന്നാൻ ആ സ്നേഹത്തിന്റെ തീക്ഷ്ണതയും ആഴവും മനസ്സിലാക്കുന്നുണ്ട്. അതിനാലാണ് ദൈവം ആരാണ്? എന്താണ്? എന്നുള്ള ചോദ്യത്തിന് യോഹന്നാൻ നൽകുന്ന ഉത്തരം 'ദൈവം സ്നേഹം തന്നെ' എന്നാണ്. ആ സ്നേഹം പിന്തുടരുവാനും, ആ സ്നേഹത്തിൽത്തന്നെ ജീവിക്കുവാനുമാണ് ക്രിസ്തു നമ്മെയും ക്ഷണിക്കുന്നത്.

ഈ ലോക്ഡൗൺ കാലത്ത് അങ്ങനെയുള്ള ക്രിസ്തുഭാവമുള്ള ചില ജീവിതങ്ങൾ നാം കാണുന്നുണ്ട്. സ്നേഹത്തിന്റെയും കരുതലിന്റെയും സന്ദേശവാഹകരായി കുറച്ചു ജീവിതങ്ങൾ. രണ്ടു ജീവനക്കാർക്കു ശമ്പളം കൊടുക്കുവാനുള്ള കച്ചവടം ഇല്ലാത്തതിനാൽ ഒരാളെ പിരിച്ചുവിടുന്ന സാഹചര്യം ഉണ്ടായപ്പോൾ സ്ഥിരം ജീവനക്കാരിയായ റീത്ത ഷെറിൻ എന്ന പെൺകുട്ടി തന്റെ ശമ്പളത്തിന്റെ പകുതി നൽകി സഹായിക്കാൻ തയ്യാറായത് നാം കണ്ടു. ചെന്നൈ ആശുപത്രിയിൽ ഗുരുതരാവസ്ഥയിൽ പ്രവേശിപ്പിച്ച രോഗിക്കു വേണ്ടി കോവിഡ് ബാധയിൽ രാജ്യം വിറങ്ങലിച്ചു നിൽക്കുന്ന സമയത്തും കൊച്ചി സ്വദേശിയായ ഹിബ ഷമീർ എന്ന പതിനെട്ടുകാരി രക്തമൂലകോശദാനം 13 മണിക്കൂർ റോഡ് മാർഗ്ഗം യാത്ര ചെയ്തു നടത്തി. കിടപ്പു രോഗികൾക്ക് ഭക്ഷണമെത്തിക്കുന്ന കാൻസർ ബാധിതനായ എം. ഐ. നൗഷാദ്, കോവിഡ് രോഗികളുടെ നിരീക്ഷണത്തിനും ചികിത്സയ്ക്കുമായി കെട്ടിടം സൗജന്യമായി വിട്ടുനൽകിയവർ... അങ്ങനെ പറഞ്ഞാൽ തീരാത്ത സ്നേഹഗാഥകൾ... ഇതെല്ലാം ക്രിസ്തുസ്നേഹത്തിന്റെ പ്രതിഫലനമാണ്. 38 വർഷമായി കുളക്കരയിൽ കിടക്കുന്ന രോഗി ഉണ്ട്. വെള്ളം കലങ്ങുമ്പോൾ ആരും അവനെ അതിൽ ഇറക്കുവാൻ സഹായിക്കുന്നില്ല എന്നതുകൊണ്ട് മാത്രം ദീർഘനാളുകളായി രോഗാവസ്ഥയിൽ കഴിയാൻ വിധിക്കപ്പെട്ടവൻ. രോഗികളോടും അശരണരോടുമുള്ള അന്നത്തെ സമൂഹത്തിന്റെ കാഴ്ചപ്പാടുകളാണ് യോഹന്നാൻ അഞ്ചാം അദ്ധ്യായത്തിൽ വിവരിക്കുന്ന ആ സംഭവത്തിൽ കൂടി നാം കാണുന്നത്. അങ്ങനെയുള്ള സന്ദർഭങ്ങൾ ഇന്നും ആവർത്തിക്കുന്നു. കാല സംസ്കാര സമയഭേദങ്ങളില്ലാതെ. അവിടെയാണ് ആശ്വാസത്തിന്റെയും കരുതലിന്റെയും പങ്കിടലിന്റെയും സന്ദേശവുമായി അവിരാമം പ്രവർത്തിക്കുന്ന ഒരു കൂട്ടം മനുഷ്യരുടെ കഥകൾ നാം കേൾക്കുന്നതും കാണുന്നതും. അവർ ക്രിസ്തുവിനെ തന്നെയാണ് പ്രതിഫലിപ്പിക്കുന്നത്. അവർക്കായിട്ട് മാത്രമാണ് ദൈവരാജ്യത്തിന്റെ മഹത്വം ഒരുക്കിയിരിക്കുന്നത്. ഭൂമിയിലെ ദൈവസ്നേഹത്തിന്റെ നക്ഷത്രങ്ങൾ അവരാണ്. ആ മാതൃക നമുക്കും പിന്തുടരാം. ❑

# സാഹിത്യ നഭസിൽ നിന്നും കർത്താവിന്റെ മുന്തിരിത്തോപ്പിലേക്ക്: 50 വർഷങ്ങൾ പിന്നിടുമ്പോൾ

## ഷേബാലി

1969-ൽ പ്രശസ്ത സാഹിത്യ നിരൂപകൻ സി. പി. ശ്രീധരൻ പ്രസിദ്ധീകരിച്ച 'ഇന്നത്തെ സാഹിത്യകാരന്മാർ' എന്ന മലയാള സാഹിത്യ നിരൂപണ ഗ്രന്ഥത്തിൽ ഭാവി വാഗ്ദാനമായി ച്രിതീകരിക്കപ്പെട്ട ഒരു പേരുണ്ടായിരുന്നു, 'തോട്ടുപുറത്ത്.'

കടപ്പാടുകൾ (നോവൽ), പെരുമ്പേപ്പാടവും ശാന്തിയും (നോവൽ), കളരി (ചെറുകഥാ സമാഹാരം) എന്നിവയാണ് അന്ന് തോട്ടുപുറത്തിന്റേതായി പ്രസിദ്ധീകരിക്കപ്പെട്ട പുസ്തകങ്ങൾ. 12-ാം വയസിൽ കുട്ടികളുടെ ദീപികയിലൂടെ കവിതയെഴുതിത്തുടങ്ങിയ തോട്ടുപുറത്ത് പിന്നീട് ആനുകാലിക പ്രസിദ്ധീകരണങ്ങളിലൂടെ ചെറുകഥകളും കവിതയുമൊക്കെ എഴുതി ശ്രദ്ധേയനായ മലയാളി പ്രതിഭ. അക്കാലത്തെ മലയാള സാഹിത്യാസ്വാദകർക്കിടയിൽ സുപരിചിതനായ ഈ കഥാകൃത്തിന് വയസന്ന് 25. സി.പി. യുടെ പുസ്തകം ഇറങ്ങുമ്പോൾ തോട്ടുപുറത്തെന്ന ഈ കഥാകാരൻ മലങ്കരസഭയിലെ ഒരു ശെമ്മാശനായിക്കഴിഞ്ഞിരുന്നു വായനക്കാരറിയാതെ.

ദൈവവിളി ഉൾക്കൊണ്ട് സെമിനാരി പഠനം പൂർത്തീകരിച്ചെങ്കിലും പൗരോഹിത്യത്തിലേക്ക് കടക്കാതെ എഴുത്തുകാരന്റെ ത്രാസിൽ തൂങ്ങിയാടിയ തോട്ടുപുറത്ത് പല പ്രമുഖ പ്രസിദ്ധീകരണങ്ങളുടെയും പത്രാധിപസ്ഥാനം സ്വീകരിച്ച് തൊഴിലിടമാക്കി. പെരുമ കേട്ട പത്തനാപുരം തോമ്മാ മാർ ദിവന്നാസ്യോസ് പട്ടം കൊടുക്കാനായി കൂടെക്കൂട്ടിയെങ്കിലും വഴുതി മാറി നടന്ന തോട്ടുപുറത്തെന്ന കഥാകാരന്റെ അന്ത്യം കുറിച്ച് അയാളെ ദൈവവും വിട്ടില്ല. തോട്ടുപുറം തളർവാത രോഗിയായി. രോഗക്കിടക്കയിൽ വച്ച് രോഗം മാറിയാൽ ഇനി ഒളിച്ചോടില്ല എന്ന് ദൈവത്തിനു വാക്കു കൊടുത്തു. അത്ഭുതമെന്നു പറയട്ടെ, തോട്ടുപുറത്ത് സുഖം പ്രാപിച്ചു. ആ സംഭവം കേരളത്തിലെ ഒരു സാഹിത്യകാരന്റെ അസ്തമയവും ഒരു പുരോഹിതന്റെ ഉദയവുമായി. 23-ാം വയസിലാണ് മലങ്കരസഭയുടെ ശെമ്മാശനായത്. ആ ശെമ്മാശനാണ് കുര്യൻ തോട്ടുപുറം. മലങ്കരസഭ കണ്ട ലോകപ്രശസ്തരായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, ഫാ. ഡോ. വി. സി. ശമുവേൽ ഇവർക്കൊപ്പം കിടപിടിക്കുന്ന ദൈവശാസ്ത്രജ്ഞനും, വാഗ്മിയും, ചിന്തകനും എഴുത്തുകാരനുമായ ഡോ. കുര്യാക്കോസ് തോട്ടുപുറം കോർഎപ്പിസ്കോപ്പാ, ചിക്കാഗോ.

1987-ൽ അമേരിക്കയിൽ അദ്ദേഹത്തിന്റെ വീട്ടിൽ ഒരാഴ്ചക്കാലം കഴിഞ്ഞപ്പോൾ മുതൽ ആരംഭിച്ച ഗുരു-ശിഷ്യ ബന്ധമാണ് ഈ എഴുത്തുകാരന് ഡോ. കുര്യാക്കോസ് തോട്ടുപുറവുമായുള്ളത്.

### മലങ്കരയുടെ ഒരു വലിയ മല്പാൻ

സഭയുടെ വിശ്വാസ, ദൈവശാസ്ത്ര, ആരാധനാ അറിവുകൾക്കു മുന്നിൽ ഒരു വിസ്മയത്തോടെ മാത്രമേ നമുക്കു അദ്ദേഹത്തെ നോക്കിക്കാണാനാവൂ, ഈ മലങ്കരയുടെ വലിയ മൽപ്പാനെ. 2002-ൽ അമേരിക്കയിൽ ആരംഭിച്ച ഓർത്തഡോക്സ് ഹെറാൾഡ് ഓൺലൈൻ പ്രസിദ്ധീകരണത്തിന്റെ ചീഫ് എഡിറ്ററായി സേവനം ചെയ്ത കാലമെല്ലാം അദ്ദേഹത്തിന്റെ വായനക്കാർ ലോകമെമ്പാടുമുള്ള ഓർത്തഡോക്സ് സഭകളിലെ വൈദികരും ബിഷപ്പുമാരും ആയിരുന്നു എന്നത് എന്നെ നേരിട്ട് അത്ഭുതപ്പെടുത്തിയിരുന്നു. മലങ്കരസഭയൊഴികെ എല്ലാ ഓർത്തഡോക്സ് സഭകളുടെയും ഡബ്ള്യു.സി.സി. യുടെയും ഔദ്യോഗിക വെബ്സൈറ്റുകളെല്ലാം തന്നെ ഹെറാൾഡിന്റെ ലിങ്ക് പ്രമുഖ സ്ഥാനത്ത് ചേർത്തിരുന്നത് ഇദ്ദേഹത്തിന്റെ പത്രാധിപത്യം ഒന്നുകൊണ്ടു മാത്രമായിരുന്നു. 2017-ൽ ഹെറാൾഡ് നിർത്തിയപ്പോൾ അത് തുടരാൻ കഴിയില്ലേ എന്നു ചോദിച്ചതും ഇതര ഓർത്തഡോക്സ് സഭകളാണ്. അദ്ദേഹത്തിന്റെ വായനക്കാർ ആരായിരുന്നുവെന്ന് സുചിപ്പിക്കാൻ മാത്രമാണിതെഴുതുന്നത്.

ചെറുപ്പം മുതൽ സ്വപ്നങ്ങളുടെ രാജകുമാരനായിരുന്നെങ്കിലും പഠനത്തിലും മികവു തെളിയിച്ചുകൊണ്ടാണ് കുര്യൻ മുന്നേറിയത്. 23-ാം വയസിൽ സഭയുടെ ശെമ്മാശനായപ്പോൾ സെമിനാരി പഠനത്തിനു മുമ്പു തന്നെ ഉന്നത നിലവാരത്തിൽ ബിരുദം കരസ്ഥമാക്കിയിരുന്നു. ഇംഗ്ളണ്ടിലെ ഓക്സ്ഫഡ് സർവ്വകലാശാലയിലെ പഠനകാലത്ത് രാഷ്ട്രപതി ഡോ. രാധാകൃഷ്ണന്റെ സതീത്ഥ്യൻ കൂടിയായിരുന്ന തോമ്മാ മാർ ദിവന്നാസ്യോസിന്റെ സെക്രട്ടറിയായാണ് കുര്യൻ ശെമ്മാശന്റെ സഭയിലുള്ള ആദ്യകാല പ്രവർത്തനം. അദ്ദേഹത്തോടൊപ്പമുള്ള കാലയളവ് തുടർ പഠനത്തിന് ശെമ്മാശനു പ്രേരകമായി. അങ്ങനെ ഗുരുവിന്റെ ആശിർവാദത്തോടെ തുടർ പഠനത്തിനായി 1971-ൽ അമേരിക്കയിലെ ചിക്കാഗോയിലെത്തി.




സഭാപ്രവർത്തനത്തോടൊപ്പം 1973-ൽ ചിക്കാഗോ മുണ്ടലൈൻ കോളജിൽ നിന്നും ഓർത്തഡോക്സ് ആരാധന ഐശ്ചികമായി എടുത്ത് ദൈവശാസ്ത്രത്തിൽ എം.എ. ബിരുദം കരസ്ഥമാക്കി. പിന്നീടുള്ള 8 വർഷങ്ങൾ സഭാ പ്രവർത്തനവും ഡോക്ടറേറ്റിനുള്ള പഠനവും ഒരുപോലെ തുടർന്നു. വീട്ടുചിലവിനും പഠനത്തിനുമായി സെക്യൂരിറ്റി ഗാർഡ് മുതൽ നിരവധി ജോലികൾ നോക്കി; പഠനത്തിൽ നിന്നും തെല്ലും പിന്നോക്കം പോകാതെ. 1981-ൽ ഫിലോസഫിയിൽ ലയോളാ സർവ്വകലാശാലയിൽ നിന്നും ഡോക്ടറേറ്റ് ബിരുദം നേടി. തുടർന്ന് നിരവധി കോളജുകളിൽ അധ്യാപകൻ, ഫിലോസഫി പ്രൊഫസർ. 1981-ൽ തന്നെ അദ്ദേഹത്തിന്റെ ഗവേഷണ ഗ്രന്ഥം അമേരിക്കയിലും ഇംഗ്ളണ്ടിലും ഒരേ സമയത്ത് പ്രസിദ്ധീകരിക്കപ്പെട്ടു. 1987-89 കളിൽ അദ്ദേഹത്തിന്റെ ഗവേഷണ ഗ്രന്ഥത്തോടനുബന്ധമായുള്ള രണ്ടു മികച്ച പഠന ഗ്രന്ഥങ്ങൾ മിഡ് വെസ്റ്റ് ഹിസ്റ്ററി ഓഫ് എഡ്യുക്കേഷൻ സൊസൈറ്റി പ്രസിദ്ധീകരിച്ചു. അക്കാലയളവിൽ അമേരിക്കയിലെയും ഇൻഡ്യയിലെയും നിരവധി സർവ്വകലാശാലകളിലെയും പ്രഭാഷകനായിരുന്നു ഡോ. കുര്യാക്കോസ് തോട്ടുപുറം.

## സത്യവിശ്വാസത്തിൽ അടിയുറച്ച ജീവിതചര്യ

വിവാഹിതനായ ഒരു സന്യാസവര്യൻ. അറിവിന്റെ അഹന്ത ഇല്ലാത്ത ഒരു സാധാരണ പച്ച മനുഷ്യൻ. ഒന്നേ അദ്ദേഹത്തെ ചൊടിപ്പിക്കാറുള്ളു. സ്വന്ത സഭയിലെ അപഭ്രംശങ്ങൾ കാണുന്നത്. അതിനെതിരെ ശബ്ദം ഉയർത്താനും അദ്ദേഹം മടിക്കാറില്ല. എന്നാൽ ഇതര മതങ്ങളോടുള്ള അദ്ദേഹത്തിന്റെ അദരം നിരവധി സുഹൃത്തുക്കളെയാണ് സമ്മാനിച്ചത്. അറിവില്ലാത്ത കാര്യങ്ങളെക്കുറിച്ച് അറിവില്ലെന്നും പഠിച്ചും പരിശോധിച്ചും പറയാം എന്നു പറയുന്ന ഒരു ശ്രേഷ്ഠാധ്യാപകൻ. ഇത്തരമൊരു ഇതിഹാസ പുരുഷനുമായി ഇടപഴകാൻ കഴിഞ്ഞ ഭാഗ്യത്തിലാണ് ഈയുള്ളവൻ.

നിരവധി പഠന ഗവേഷണ പുസ്തകങ്ങളുടെയും കർത്താവ്, നിരവധി ദൈവശാസ്ത്ര ഗ്രന്ഥങ്ങൾ, സഭയുടെ അരാധന ഗ്രന്ഥങ്ങളുടെ ആദ്യകാല വിവർത്തകൻ, പ്രസാധകൻ. ഇവയിലൂടെയൊക്കെ കടന്നുപോകുന്നവർക്ക് വിസ്മയം വിതറി നടന്നു നീങ്ങുന്നു ഈ ഇതിഹാസ പുരുഷൻ.

ചെറുപ്പകാലത്ത് 'കുഞ്ഞുമോൻ' എന്ന ചെല്ലപ്പേരിൽ അറിയപ്പെട്ട കുര്യൻ ചെറിയനാട് നക്കോലക്കൽ തോട്ടുപുറത്ത് ചെറിയാൻ-ഏലിയാമ്മ ദമ്പതികളുടെ മകനാണ്. കൊല്ലം തേവലക്കര പുതുവീട്ടിൽ-മുളയ്ക്കൽ തരകൻ കുടുംബമാണ് മൂല കുടുംബം. അമ്മയിൽ നിന്നും ഇംഗ്ലീഷിന്റെ ആദ്യാക്ഷരങ്ങളും വേദപഠനവും സ്വീകരിച്ചു വളർന്നു. സ്കൂൾ പഠനത്തിലും ഏറെ മുമ്പനായിരുന്നു. സത്യം പറയാനും മുഖത്ത് നോക്കി നേരെ പറയാനും അപ്പനിൽ നിന്നാണ് പഠിച്ചത്. ചെറുപ്പത്തിൽ പ്രാർത്ഥനയുടെ നിയന്ത്രണങ്ങൾ കേട്ടു വളർന്ന ഈ ബാലൻ കേരള സാഹിത്യ ലോകമുപേക്ഷിച്ച് ദൈവരാജ്യത്തിന്റെ കാവൽക്കാരനും എഴുത്തുകാരനും ആയത് ദൈവ നിയോഗം.

തന്നെ പഠിപ്പിച്ച അദ്ധ്യാപകരും, തനിക്കു ഗുരുകുലമായി മാറിയ പത്തനാപുരം ദയറായും അതിലെ തോമ്മാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും, മാതാപിതാക്കളും ഒക്കെ തന്നെ സ്വാധീനിച്ച കഥകളൊക്കെ നമുക്കും ഒരു പാഠമാണ്.

കോളജ് വിദ്യാഭ്യാസ കാലത്ത് മെഡിക്കൽ രംഗം കൈവിട്ടുപോയതും, വക്കീലിന്റെ കുപ്പായത്തിലേക്കുള്ള ചുവടുമാറ്റവും, എഴുത്തുകാരന്റെ തലയെടുപ്പും കയ്യൊഴിഞ്ഞു പോയതൊക്കെ ദൈവ വിളിയുടെ ശ്രേഷ്ഠമായ നിയോഗമെന്ന് ഇപ്പോൾ നമുക്കു പറയാം. 1986-ൽ സഭയുടെ കോർഎപ്പിസ്കോപ്പാ ആയി ഉയർത്തപ്പെട്ടു. സ്ഥാനാരോഹണത്തോടനുബന്ധിച്ചു നടന്ന വിരുന്നു സൽക്കാരം ഒരു കത്തോലിക്കാ വിശ്വാസിയുടെ സ്വന്തം ചിലവിലാണ് നടന്നതെന്നോർക്കുമ്പോൾ നമുക്ക് അത്ഭുതം തോന്നും. അന്ന് സ്വീകരണ സമ്മേളനത്തിൽ നിരവധി അമേരിക്കൻ പ്രതിനിധികളാണ് സംബന്ധിച്ചത്. അന്ന് സെനറ്റർ അലൻ ജെ. ഡിക്സൺ ഡോ. കുര്യാക്കോസ് തോട്ടുപുറം കോർ എപ്പിസ്കോപ്പാ സംസ്ഥാനത്തിനും സിറ്റിക്കും നല്കിയ വിദ്യാഭ്യാസ രംഗത്തെ സംഭാവനകളെ പ്രകീർത്തിച്ചാണ് പ്രസംഗം അവസാനിപ്പിച്ചത്. "ഡോക്ടർ, താങ്കൾ ഒരു വിദ്യാഭ്യാസ വിചക്ഷണനും ദൈവശാസ്ത്ര പണ്ഡിതനുമാണ്. അങ്ങയെ ഇവിടെ ലഭിച്ചതിൽ ഞങ്ങൾ അഭിമാനം കൊള്ളുന്നു." ഇതാണ് അമേരിക്കൻ സമൂഹം ഡോ. തോട്ടുപുറത്തെക്കുറിച്ച് പറയുന്നത്.

'വോയിസ് ഓഫ് ഓർത്തഡോക്സി' ത്രൈമാസികയുടെ സ്ഥാപനവും പ്രസിദ്ധീകരണവും അനേകം ഇതര ക്രൈസ്തവ സമൂഹത്തിന് പുരാതന ഭാരത സഭയെയും വിശ്വാസത്തെയും പരിചയപ്പെടുത്തി. 'വോയിസ് ഓഫ് ഓർത്തഡോക്സി ഫൗണ്ടേഷൻ' വഴി ഇന്ത്യയിലും മറ്റു പല രാജ്യങ്ങളിലും നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തി വരുന്നു. ഡോ. കുര്യാക്കോസ് തോട്ടുപുറം കോർഎപ്പിസ്കോപ്പായുടെ നിരവധി ഈടുറ്റ ദൈവശാസ്ത്ര ലേഖനങ്ങളുടെ കലവറയാണ് 'വോയിസ് ഓഫ് ഓർത്തഡോക്സി' ത്രൈമാസിക. ലോകപ്രശസ്തരായ ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞന്മാരുടെയും ലേഖനങ്ങളും കൊണ്ട് സമ്പുഷ്ടമാണ് ഈ മാസിക.

സ്വന്ത വിശ്വാസത്തെ ബലികഴിക്കാതെ ഇതര ക്രൈസ്തവ വിഭാഗങ്ങളെ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്ന ഡോ. തോട്ടുപുറം തികഞ്ഞ ഒരു എക്യുമെനിസ്റ്റ് കൂടിയാണ്. ചിക്കാഗോയിലെ എല്ലാ ക്രൈസ്തവ വിഭാഗങ്ങളെയും ഒരു കുടക്കീഴിൽ അണിനിരത്തി പുതുപ്രവർത്തനങ്ങൾക്ക് കൈ കോർത്തുകൊണ്ടാണ് അദ്ദേഹം ചിക്കാഗോ ക്രൈസ്തവ എക്യുമെനിക്കൽ സംരംഭത്തിനു തുടക്കം കുറിച്ചത്. അര നൂറ്റാണ്ടോളമായി ഇന്നും ആ പ്രസ്ഥാനം അവിടെ സജീവമായി നിലകൊള്ളുന്നു. മലങ്കരസഭയുടെ ചിക്കാഗോയിലെ പള്ളികളുടെ സ്ഥാപകൻ, എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ചിക്കാഗോയിലെ ജനയിതാവ്, വിവിധ ഓർത്തഡോക്സ് സഭകളിലെ പ്രധാന വേദികളിലെ മുഖ്യ പ്രഭാഷകൻ എന്നീ നിലകളിൽ അമേരിക്കയിൽ മാത്രമായി അദ്ദേഹം ഒതുങ്ങിയില്ല. 1984-ൽ തുർക്കിയിലെ ഇസ്തമ്പൂളിൽ നടന്ന ലോക സമാധാന സമ്മേളനത്തിലും കോറെപ്പിസ്കോപ്പാ ഡോ. കുര്യാക്കോസ് തോട്ടുപുറമായിരുന്നു മുഖ്യ പ്രഭാഷകൻ. 1992-93-ൽ ഹൂ ഈസ് ഹൂ ഇൻ അമേരിക്കൻ എഡ്യുക്കേഷനിലും 1995-ൽ മിഡ് വെസ്റ്റ് അമേരിക്കൻ ഹൂ ഈസ് ഹൂ-യിലും ഡോ. തോട്ടുപുറം പരാമർശിക്കപ്പെട്ടിരിക്കുന്നു എന്നത് മലയാളികൾക്ക് അഭിമാനം.



സൂസൻ കൊച്ചമ്മയാണ് സഹധർമ്മിണി. പുരോഹിതനെന്ന നിലയിൽ ഭർതൃ ദൗത്യത്തെക്കുറിച്ച് ബോധ്യമുള്ള ഒരു ഉത്തമ കുടുംബിനി. മക്കൾ മൂന്നു പേർ: ചെറിയാൻ (അദ്ധ്യാപകൻ), ഡോ. കുര്യൻ (യൂറോ ഗൈനോക്കോളജിസ്റ്റ്), ഡോ. ജോർജ് തിയോഡോർ (എൻഡോക്രിനോളൊജി). മൂന്നു പേരും വിവാഹിതർ. മരുമക്കൾ: ആനി, ജെസ്സി, ടീനാ.

സാഹിത്യകാരന്റെ വേഷം അഴിച്ചു വച്ച് ദൈവത്തിന്റെ സഭയിലെ പുരോഹിതനായി ശുശ്രൂഷ നിർവ്വഹിച്ചു തുടങ്ങിയിട്ട് മെയ് 20-ന് 50 വർഷം പൂർത്തിയ ഈ വേളയിൽ ഈ വന്ദ്യ പുരോഹിത ശ്രേഷ്ഠന് ഈ ശിഷ്യന്റെ ആദരങ്ങൾ... ആശംസകൾ... പ്രാർത്ഥനകൾ..



## 'സ്നേഹഭവന്റെ' സ്നേഹ സാന്ത്വനം

ചെന്നൈ: മലങ്കരസഭയുടെ മദ്രാസ് ഭദ്രാസന മിഷൻ വെല്ലൂർ സ്നേഹഭവന്റെ ആഭിമുഖ്യത്തിൽ വെല്ലൂർ പ്രദേശത്ത് ലോക്ക്ഡൗൺ മൂലം ദിവസ വേതനം ഇല്ലാതെയായി ബുദ്ധിമുട്ട് അനുഭവിക്കുന്ന 325 നിർധന കുടുംബങ്ങൾക്ക് 1100 രൂപ വില വരുന്ന കിറ്റുകൾ വിതരണം ചെയ്തു. വെല്ലൂർ സ്നേഹഭവൻ ഡയറക്ടർ ഫാ. ജോബി ജോർജ്, അസിസ്റ്റന്റ് ഡയറക്ടർ ഫാ. ചെറിയാൻ വർഗീസ്, ഫാ. അജീഷ് അലക്സ്, ബെനോ കെ. തോമസ് എന്നിവർ നേതൃത്വം കൊടുത്തു. ഏറെ ദിവസങ്ങളായുള്ള സ്നേഹഭവൻ പ്രവർത്തകരുടെ ശ്രമഫലമായി ആണ് ഈ പദ്ധതി അർഹരായ ആളുകളിലേക്ക് എത്തിക്കാൻ സാധിച്ചത്. കഴിഞ്ഞ 30 വർഷമായി വെല്ലൂർ സി എം സി. മെഡിക്കൽ കോളജിൽ ചികിത്സയ്ക്ക് എത്തുന്ന രോഗികൾക്കും അവരുടെ കൂട്ടിരുപ്പുകാർക്കും സഹായ ഹസ്തമാണ് മലങ്കരസഭയുടെ സ്നേഹഭവൻ. നിലവിൽ സ്നേഹഭവൻ കെട്ടിടം കൂടാതെ വാടകക്ക് എടുത്ത 5 കെട്ടിടങ്ങളിൽ ആയിയാണ് അനേകം ആളുകൾക്ക് കൈത്താങ്ങാകുന്ന ഈ പദ്ധതി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ദൂരെ നിന്നും എത്തുന്ന രോഗികൾക്ക് താമസസൗകര്യം, യാത്രാസൗകര്യം, ഭക്ഷണം, ചികിത്സയ്ക്ക് ആവശ്യമായ ക്രമീകരണങ്ങൾ എല്ലാം ദൈവാശ്രയത്തോടെ സ്നേഹഭവൻ നടത്തിക്കൊടുക്കുന്നു. അത്യാധുനിക സൗകര്യങ്ങളോടു കൂടിയ പുതിയ കെട്ടിടത്തിന്റെ പണി നടന്നുകൊണ്ടിരിക്കുന്നു. 12 കോടി രൂപ ചിലവിൽ 75 മുറികളോട് കൂടിയ പുതിയ കെട്ടിടം പൂർത്തിയാകുന്നതോടെ സാധാരണജനങ്ങൾക്കു കൂടുതൽ ആശ്രയമാകാൻ സ്നേഹഭവനു സാധിക്കും.



# മുൻ എം.എൽ.എ. എ. റ്റി. പത്രോസ് ആനിത്തോട്ടത്തിൽ നിര്യാതനായി

## പ. കാതോലിക്കാ ബാവാ അനുശോചിച്ചു

കോട്ടയം: അര നൂറ്റാണ്ട് മുമ്പ് കേരള നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട ജനകീയ നേതാവ് എ. ടി. പത്രോസിന്റെ നിര്യാണത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചനം രേഖപ്പെടുത്തി. എം.എൽ.എ. എന്ന നിലയിലുള്ള ചുമതലകൾ നിറവേറ്റാനായില്ലെങ്കിലും എന്നും സമൂഹത്തോടൊപ്പം നിന്ന നേതാവായിരുന്നു എ. ടി. പത്രോസ് എന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ അനുശോചനം രേഖപ്പെടുത്തിക്കൊണ്ട് പ. കാതോലിക്കാ ബാവാ അനുസ്മരിച്ചു.

## അവസാന കണ്ണിയും യാത്രയായി

### വർഗീസ് ജോൺ തോട്ടപ്പുഴ

എ. ടി. പത്രോസ് നിര്യാതനായതോടെ കേരള രാഷ്ട്രീയ ചരിത്രത്തിലെ 'നിർഭാഗ്യവാന്മാരായ' 32 പേരിൽ അവസാനത്തെ ആളും യാത്രയായി. നിയമസഭാ തിരഞ്ഞെടുപ്പിൽ വിജയിച്ചിട്ടും എം.എൽ.എ. ആകാൻ കഴിയാതിരുന്നവരാണ് ഈ 32 പേർ. ഇവരിൽ അവശേഷിച്ച വ്യക്തി എന്ന നിലയിൽ 2012 ഒക്ടോബർ 13-ന് കേരള നിയമസഭാ സ്പീക്കറുടെ ആദരവ് അദ്ദേഹം ഏറ്റുവാങ്ങുകയുണ്ടായി.

1965 മാർച്ച് 4-നു നടന്ന നിയമസഭാ തെരഞ്ഞെടുപ്പ് കേരളത്തിലേത് എന്നല്ല, ഇന്ത്യയിലെ തന്നെ തെരഞ്ഞെടുപ്പു ചരിത്രത്തിലെ അപൂർവ സംഭവമാണ്. ആർക്കും ഭൂരിപക്ഷം ലഭിക്കാത്തതിനാൽ മന്ത്രിസഭ രൂപീകരിക്കാൻ കഴിയാതെ വന്നതിനാൽ വൈകാതെ നിയമസഭ പിരിച്ചുവിടുകയാണുണ്ടായത്. മാർച്ച് 17-ന് രൂപീകരിച്ച നിയമസഭ സമ്മേളിക്കാതെയും അംഗങ്ങളുടെ സത്യപ്രതിജ്ഞ നടത്താതെയും 24-ന് പിരിച്ചുവിടുകയാണുണ്ടായത്. ഈ തെരഞ്ഞെടുപ്പിൽ വിജയിച്ചത് 133 പേരാണ്. അവരിൽ 101 പേർ 1965-നു മുമ്പോ പിമ്പോ കേരള നിയമസഭാംഗം ആകാൻ അവസരം ലഭിച്ചവരാണ്. അത്തവണ മാത്രം വിജയിച്ചത് 32 പേരാണ്. നാലു പേർ തിരു-കൊച്ചി നിയമസഭയിലും മൂന്നു പേർ ലോക്സഭയിലും അംഗമായെങ്കിലും ഈ ഏഴു പേർ ഉൾപ്പെടെ 32 പേർക്ക് കേരളത്തിലെ ഒരു നിയമസഭയിലും അംഗമാകാൻ അവസരം ലഭിച്ചില്ല.

നിയമസഭാ ചരിത്രത്തിൽ വിസ്മരിക്കപ്പെട്ടു പോകാൻ പാടില്ലാത്തതിനാൽ ഇവരുടെ പേരുവിവരങ്ങൾ നിയമനിർമ്മാണ സഭ ശതോത്തര രജത ജൂബിലി സ്മരണിക (2014) യിൽ 1965-ലെ സമ്മേളിക്കാത്ത സഭ (വാല്യം 2; പേജ് 56-66) എന്ന ലേഖനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. അതേസമയം എല്ലാ എം.എൽ.എ. മാരെ കുറിച്ചുമുള്ള വിവരങ്ങൾ അടങ്ങുന്ന 'ലെജിസ്ലേച്ചേഴ്സ് ഓഫ് കേരള'യിൽ അനുബന്ധമായി പോലും ഇവരെ ചേർത്തിട്ടില്ല. ❑

സംസ്ഥാന നിയമസഭയിലേക്കുള്ള മൂന്നാമത്തെ പൊതു തെരഞ്ഞെടുപ്പ് നടന്നത് 1965 മാർച്ച് നാലിനാണ്. ഒരു കക്ഷിക്കും നിയമസഭയിൽ ഭൂരിപക്ഷം ലഭിക്കാത്തതിനെ തുടർന്ന് നിയമസഭ പിരിച്ചുവിട്ടു. മാർച്ച് 25-ന് രാഷ്ട്രപതിഭരണം ഏർപ്പെടുത്തി. ആ തെരഞ്ഞെടുപ്പിൽ വിജയിച്ചവരിൽ 25 പേർ ആദ്യമായി തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. പിന്നീടൊരിക്കലും ഈ 25 പേർ എം.എൽ.എ. സ്ഥാനാർത്ഥികളായി കേരള നിയമസഭയിലേക്ക് മത്സരിച്ചിട്ടുമില്ല. പിരിച്ചുവിട്ട അന്നത്തെ നിയമസഭയിലെ എ. ടി. പത്രോസ് മൂവാറ്റുപുഴ മണ്ഡലത്തിൽ നിന്നാണ് മത്സരിച്ചു ജയിച്ചത്. കേരളാ കോൺഗ്രസിലെ എ. ടി. പത്രോസിന് 18929 വോട്ടുകളും തൊട്ടടുത്ത എതിർ സ്ഥാനാർത്ഥി കോൺഗ്രസിലെ ഇ. പി. പൗലോസിന് 14659 വോട്ടുകളും കിട്ടി. സി.പി.ഐ. യിലെ എൻ. പരമേശ്വരൻ നായർക്ക് 11281 വോട്ടുകൾ. എസ്.എസ്.പി. യിലെ കെ. വി. പോളിന് 5546 വോട്ടുകൾ. നിയമസഭ പിരിച്ചുവിട്ടതിനാൽ നിയമസഭാംഗം എന്ന നിലയിൽ പെൻഷനോ മറ്റ് ആനുകൂല്യങ്ങളോ ആർക്കും കിട്ടിയില്ല.

രാമമംഗലം പഞ്ചായത്തിന്റെ പ്രസിഡന്റായി 18 വർഷം പ്രവർത്തിച്ച പത്രോസ് രാമമംഗലത്തുകാർക്ക് ഇപ്പോഴും എം.എൽ.എ. പത്രോസ് തന്നെ. മാമലശ്ശേരി ബസ്സ്റ്റോപ്പും പത്രോസിന്റെ പേരിൽ. നാട്ടുകാർക്ക് അദ്ദേഹം പത്രോസും ചിലപ്പോൾ പീറ്ററും മറ്റു ചിലപ്പോൾ ചെല്ലപ്പനുമാണ്.

കുടുംബത്തിലെ മറ്റ് അംഗങ്ങളെപ്പോലെ കോളജ് അധ്യാപകനാകാനായിരുന്നു എ. ടി. പത്രോസിനും മോഹം. കൈക്കൂലിക്കും അഴിമതിക്കും സാധ്യതയുള്ള സർക്കാർ ഉദ്യോഗങ്ങളൊന്നും അദ്ദേഹത്തിന്റെ കുടുംബത്തിൽ ആരും ഇഷ്ടപ്പെട്ടില്ല. ക്ഷുഭിത യൗവനത്തിന്റെ കാലത്ത് കൊൽക്കത്തയിലെ ലോ കോളജ് യൂണിയൻ പ്രവർത്തനത്തിലൂടെ അദ്ദേഹം രാഷ്ട്രീയ പ്രവർത്തനം ആരംഭിച്ചു. ഇന്ത്യയിലെ ഗ്രാമങ്ങളിലെമ്പാടും സഞ്ചരിച്ചു. ആ കാഴ്ചകളും അനുഭവങ്ങളും തന്റെ നിലപാടുകളും സമീപനങ്ങളും രൂപീകരിക്കുന്നതിൽ ഏറെ സ്വാധീനം ചെലുത്തി. ലോ കോളജിലെ പഠനത്തിനു ശേഷം അദ്ദേഹം ഹൈക്കോടതിയിൽ അഭിഭാഷകനായി എൻറോൾ ചെയ്തു. ഏറ്റവും വേണ്ടപ്പെട്ടവരാണ് കക്ഷിയെങ്കിൽക്കൂടി ഗുമസ്തനെക്കൊണ്ട് വക്കീൽ ഫീസ് വാങ്ങുന്ന പ്രായോഗികത തന്നെക്കൊണ്ടാവില്ലെന്ന് അറിയാമായിരുന്ന പത്രോസ് കോടതിയിലേക്കു പോയില്ല. 18 വർഷം അദ്ദേഹം രാമമംഗലം പഞ്ചായത്തു പ്രസിഡന്റായിരുന്നു. അദ്ദേഹത്തിന്റെ സമയനിഷ്ഠയും കണിശതയും പല ഉദ്യോഗസ്ഥർക്കും അസൗകര്യങ്ങൾ ഉണ്ടാക്കി. പക്ഷേ, ഈ അനിഷ്ടം നിലനില്ക്കുമ്പോഴും പത്രോസിലെ സംശുദ്ധമായ വ്യക്തിത്വത്തെയും ഭരണകർത്താവിനെയും അവർ ബഹുമാനിച്ചിരുന്നു.

ഒട്ടും പ്രതീക്ഷിക്കാതെയാണ് 1965-ലെ തെരഞ്ഞെടുപ്പിൽ അദ്ദേഹം കേരളാ കോൺഗ്രസ് സ്ഥാനാർത്ഥിയായത്. കേരളാ കോൺഗ്രസ് പത്രോസിനെ തേടി വരികയായിരുന്നു. 1963-ൽ 32-ാമത്തെ വയസിൽ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ട് പഞ്ചായത്തു പ്രസിഡന്റായ പത്രോസ് 4270 വോട്ടുകൾക്ക് 1965-ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ കോൺഗ്രസിലെ ഇ. പി. പൗലോസിനെ പരാജയപ്പെടുത്തി. ആകെ പോൾ ചെയ്ത വോട്ടിന്റെ 37.55% അദ്ദേഹം നേടി. നിയമസഭയിൽ എത്തിയില്ലെങ്കിലും 1965-67 കാലയളവിൽ നിയമസഭാംഗം എന്ന നിലയിൽ വികസന സമിതികളിൽ അദ്ദേഹം സജീവമായിരുന്നു. തുടർന്ന് 1990 വരെ സഹകരണ മേഖലയിലും അദ്ദേഹം സജീവമായിരുന്നു.



നിലയ്ക്കൽ ഭദ്രാസന എം.ജി.ഒ.സി.എസ്.എം. -ന്റെ നേതൃത്വത്തിൽ നടത്തുന്ന കൊവിഡ്-19 പ്രതിരോധ പ്രവർത്തനങ്ങളുടെ ഭാഗമായി നൽകുന്ന മാസ്കുകളുടെ വിതരണോദ്ഘാടനം രാജു എബ്രഹാം എം.എൽ.എ. നിർവഹിച്ചു. ജോഷ്വാ മാർ നിക്കോദിമോസ് വിതരണത്തിന് നേതൃത്വം നൽകി.

# The Post Corona Environment

## Rinsu Varghese, Bharuch

The coronavirus is upending everything from aviation to the economy and it's also having a big impact on the environment thankfully most of it being positive impacts like a big drop in CO2 emission, cleaner air to breathe, greener environment to live in, thousands of flamingos turning creek near Mumbai pink, Ganga water turning cleaner etc. Animals have started taking advantage of cities, they have started to come out to explore – in search of food or just to play.

It is clear that the lockdown of humans is helping nature and biodiversity to enjoy this quiet time and have fun. Are we allowed to take this natural space they deserve, once we are out from our homes?

God created a world which was very good and delegated to humankind the responsibility for its care. St. Paul makes it clear that failing to acknowledge God can come only from ignoring the truth inherent in nature: "Ever since the creation of the world his invisible nature, namely, his eternal power and deity, has been clearly perceived in the things that have been made. So they are without excuse" (Rom. 1:20). Abuse of the natural environment is a consequence of human sinfulness.

**Post this Corona Season as responsible members of Malankara Orthodox Church let's strive to be kind towards our mother nature and do something, whatever we can and let's make this place a better one for our children.**

The "Three Rs" of being environmentally friendly that we grew up with has evolved into "Five Rs": Reduce, Reuse, Recycle and now, Repair and Rethink. Taking all five Rs into consideration — especially the rethinking part — here are few ways for us to become environmentally more responsible.

Adopting the concept of green building. A Green Building, also known as a sustainable building, is a structure that is designed, built, renovated, operated, or re-used in an ecological and resource efficient manner.

### 1. Go Solar

The sun is the ultimate source of clean, low-cost energy. By making solar power native technology in our churches, we can take advantage of light, positioning and geography to get the most efficiency and energy for our investment. Solar power can generate enough energy for usto start selling some back to our utility company. In fact, by federal law utilities are required to purchase excess power from grid-connected solar systems at a rate equal to what it costs the power provider to produce power itself. If that isn't incentive enough, there also are grants, tax breaks and other government incentives related to the use of solar power.

### 2. Choose a cooler roof

The material used for the roof can make a dramatic difference in our church's energy efficiency. We need to consider a product that reflects the sun's energy away from the roof, cools faster at night and holds less heat for less time in order to help reduce energy costs and usage related to heat. Slate, terra cotta, white tiles, special membranes, and metal roofing are a few of the roofing products available with varying degrees of green benefits. Living roofs also know as green roofs are constructed to hold plants that grow on the roof to catch and filter rainwater and will insulate the building. This also prevents roof water from running directly into the storm sewer system.

### 3. Rely on Recycling

There are many recycled materials being used in green building, such as reclaimed wood and countertops made from recycled glass, aluminum and even soda cans. We can also go for recycled steel or recycled wood/plastic composite, both of which are high quality and durable products.

### 4. Focus on Water

Consider fixtures and appliances that conserve water such as low flow faucet aerators, fogging system in wash basins.

**Rainwater harvesting** is collecting the run-off from a structure or other impervious surface in order to store it for later use. Traditionally, this involves harvesting the rain from a roof.

Rainwater collection systems can be as simple as collecting rain in a rain barrel or as elaborate as harvesting rainwater into large cisterns to supply our entire domestic water demand in church.

### 5. Making the church premises greener.

Plant a sapling in celebration of birthdays, anniversaries, new births, or any special occasion.

**6. Stop using plastic** disposable cups, dishes, spoons and bottles during feasts and weddings.

**7. Utilize food** waste generated in our churches and parish halls after feasts and wedding functions, in fact these days in most of the churches breakfast is served on every Sunday after the Holy Qurbana. Installing a small portable bio-gas plant will help to manage the food waste and produce fuel required for cooking and manure.

**8. Avoid printing** brochures, leaflets and pamphlets unnecessarily. With all the available technologies these days, it is possible to spread the word without paper. That is why we must think twice before printing and ask ourselves whether it's necessary.

**9. Change the way you commute:** If you don't live far from church, consider walking. Using public transport isn't as bad as you may think. It cuts back on gas and it saves you money in the long term. You can also talk to people in your neighborhood to set up a carpooling system that could be beneficial to everyone.

❑



Deepa Mohan, the first donor for Plasma Therapy in Ujjain.

## Plasma Therapy Start In Ujjain

Deepa Mohan, a member of Mar Gregorious Orthodox Syrian Church, Ujjain who was cured of Corona Virus infection, inagurated the Plasma Therapy at RD Gardi Medical College by cutting the lace and donating plasma for the treatment.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





## മുളന്തുരുത്തി മാർത്തോമൻ പള്ളി: ഓർത്തഡോക്സ് പക്ഷമല്ലാതെ മറ്റാരും ആരാധന നടത്തുന്നില്ലെന്ന് ഉറപ്പാക്കണം: ഹൈക്കോടതി

കൊച്ചി: മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ ആരാധനയ്ക്കും ഭരണനിർവഹണത്തിനും ഓർത്തഡോക്സ് സഭാ വികാരിക്ക് തടസ്സമുണ്ടാകുന്നില്ലെന്ന് പൊലീസും ജില്ലാ ഭരണകൂടവും ഉറപ്പാക്കണമെന്ന് ഹൈക്കോടതി ഉത്തരവിട്ടു.

ഓർത്തഡോക്സ് വിഭാഗമല്ലാതെ മറ്റാരും പള്ളിയിൽ ആരാധന നടത്തുന്നില്ലെന്ന് പൊലീസ് ഉറപ്പാക്കണം. പള്ളി ഏറ്റെടുക്കുന്നതിനും കൈമാറുന്നതിനും തടസ്സമുണ്ടെങ്കിൽ ആവശ്യമായ പൊലീസിനെ വിന്യസിക്കണം. ഇടവകാംഗങ്ങൾക്കെല്ലാം ആരാധനയിൽ പങ്കെടുക്കാം. ആരുടേയും അവകാശം ഹനിക്കരുതെന്ന് ഓർത്തഡോക്സ് സഭയ്ക്കും കോടതി നിർദേശം നല്കി. ക്രമസമാധാന പ്രശ്നം ഉണ്ടാകാതിരിക്കും വരെ പോലീസ് ആവശ്യമായ നടപടി സ്വീകരിക്കണമെന്നും കോടതി നിർദേശിച്ചു.

പള്ളിയിൽ ആരാധനയ്ക്ക് പോലീസ് സംരക്ഷണം തേടി ട്രസ്റ്റി ജിമ്മി തരകൻ, വികാരി ജിയോ മട്ടമ്മേൽ തുടങ്ങിയവർ സമർപ്പിച്ച ഹർജിയിലാണ് ജസ്റ്റീസ് എ. മുഹമ്മദ് മുഷ്താക്കിന്റെ ഉത്തരവ്.





**വെട്ടിത്തറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസ്യോസ് വി. കുർബാന അർപ്പിച്ചു.**



**പെൻസിൽ ലെഡിൽ 15 ഭാഷകൾ തീർത്ത് ഇന്ത്യൻ ബുക്ക് ഓഫ് റെക്കോർഡ്സിന്റെ പ്രശംസ നേടിയ തോമസ്കുട്ടി ജോസഫ് (കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പാമ്പാക്കുട ചെറിയ പള്ളി ഇടവകാംഗമാണ്).**




## ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ പത്താം മെത്രാഭിഷേക വാർഷികത്തിൽ സ്നേഹസമ്മാനം

ചെങ്ങന്നൂർ: ഡോ. മാത്യൂസ് മാർ തിമോത്തിയോസിന്റെ മേൽനോട്ടത്തിലും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ സഹകരണത്തിലും ലണ്ടൻ, ഹെമേൽ ഹെംസ്റ്റഡ് സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവകയുടെ സാമ്പത്തിക ചെലവിലും പണി പൂർത്തിയാക്കിയ ഭവനം മെയ് 25 തിങ്കളാഴ്ച രാവിലെ 10 മണിക്ക് കൂദാശ ചെയ്ത് ചെങ്ങന്നൂർ ഭദ്രാസനത്തിലെ ആറാട്ടുപുഴ സെന്റ് മേരീസ് ഇടവകാംഗത്തിനു നൽകപ്പെടുന്നു.



**കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ സ്വർഗ്ഗാരോഹണ പെരുന്നാൾ ശുശ്രൂഷകൾക്ക് ഫാദർ കെ ടി ഏലിയാസ് മുഖ്യകാർമ്മികത്വം വഹിച്ചു.**




## നിലയ്ക്കൽ ഭദ്രാസന എം.ജി.ഒ.സി.എസ്.എം മൂന്നാം ഘട്ട മാസ്ക് വിതരണം നടത്തി

മാരാമൺ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിലയ്ക്കൽ ഭദ്രാസന എം.ജി.ഒ.സി.എസ്.എം. -ന്റെ നേതൃത്വത്തിൽ 2020 മെയ് 21-ന് മൂന്നാം ഘട്ട റീയൂസബിൾ മാസ്ക് വിതരണം നടത്തപ്പെട്ടു. മാരാമൺ സമഷ്ടി റിട്രീറ്റ് സെന്ററിൽ വെച്ച് നിലയ്ക്കൽ ഭദ്രാസനാധിപൻ ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്താ തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്തായ്ക്ക് ഭദ്രാസനത്തിലെ വിവിധ സ്ഥാപനങ്ങളിൽ ഉപയോഗിക്കുവാൻ ഉള്ള മാസ്കുകൾ കൈമാറി. എം.ജി.ഒ.സി.എസ്.എം. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോജി ജോർജ്ജ് ഫിലിപ്പ്, ജോയിന്റ് സെക്രട്ടറി ജിജിൻ മാത്യു വർഗീസ് തുടങ്ങിയവർ സംബന്ധിച്ചു.



കണ്യാട്ട്നിരപ്പ് സെന്റ് ജോൺസ് ഓർത്തഡോക്സ് സിറിയൻ പള്ളി വക സ്ഥലത്ത് പച്ചക്കറി കൃഷിയുടെ വിത്ത് നടൽ ഉൽഘാടനം വികാരി ഫാ. ജോൺ മൂലാമറ്റം, പഞ്ചായത്ത് പ്രസിഡണ്ട് കെ. സി. പൗലോസ്, വാർഡ് മെമ്പർ റെജി എന്നിവരുടെ നേതൃത്വത്തിൽ നടത്തുന്നു.

**ഞായറാഴ്ച വി. കുർബാനയിൽ സംബന്ധിക്കാൻ സാധിക്കാത്തതിൽ ഏറെ പേർക്ക് വിഷമം ഉണ്ട്. പക്ഷേ Covid രോഗബാധ നിയന്ത്രിക്കാൻ ആൾക്കൂട്ടങ്ങളും പരസ്പര സാമീപ്യങ്ങളും ഒഴിവാക്കിയേ തീരൂ. ഈ സാഹചര്യത്തിൽ Virtual Qurbana യിൽ പങ്കെടുക്കാൻ താഴെ കൊടുക്കുന്ന link ഉപയോഗിക്കുക.**

**http://live.gregoriantv.com/**



## ഐസക്ക് മട്ടമ്മേൽ കോറെപ്പിസ്ക്കോപ്പാ സ്കൂൾ മാനേജർ

കണ്ടനാട്: സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളി വക കണ്ടനാട് സെന്റ് മേരീസ് ഹൈസ്ക്കൂളിന്റെ മാനേജർ സ്ഥാനം 1934-ലെ മലങ്കരസഭാ ഭരണഘടന പ്രകാരം 06-10-2019-ന് കൂടിയ പള്ളി പൊതുയോഗം വികാരിയായ കണ്ടനാട് സെന്റ് മേരീസ് പള്ളി ഇടവകാംഗവുമായ ഐസക്ക് മട്ടമ്മേൽ കോറെപ്പിസ്ക്കോപ്പാ അച്ചനെ തിരഞ്ഞെടുത്ത തീരുമാനത്തെ എറണാകുളം ജില്ലാ വിദ്യാഭ്യാസ ഓഫീസർ അംഗീകരിച്ചു. അച്ചനെ 06-10-2019 മുതൽ സ്കൂൾ മാനേജരായി അംഗീകരിച്ച് ഉത്തരവ് ലഭിച്ചു.



കല്ലേലി മാർ കുറിയാക്കോസ് ഓർത്തഡോക്സ് പള്ളിയിൽ വി. ഗീവറുഗീസ് സഹദായുടെ ഓർമ്മ പെരുന്നാളിന് തുടക്കം കുറിച്ചുകൊണ്ട് വികാരി ഫാ. ജേക്കബ് ബേബി കൊടിയേറ്റുന്നു.



മീനടം സെന്റ് തോമസ് പള്ളി വക സ്ഥലത്ത് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പച്ചക്കറി കൃഷിക്ക് തുടക്കമിടുന്നു.